# ചമൽക്കാരചിന്താമണി

(നാരായണഭട്ടാചാര്യപ്രണീതഃ.)

ബ്രഹ്മശ്രീ
പുന്നശ്ശേരിനമ്പി നീലകണ്ഠശർമ്മാ
അവർകളാൽ ഉണ്ടാക്കപ്പെട്ട
ശാണോല്ലേഖനം
എന്ന
ഭാഷാവ്യാഖ്യാനത്തോടുകൂടി

തൃശ്ശിവപേരൂർ
ഭാരതവിലാസം അച്ചുക്കൂടത്തിൽ
അച്ചടിച്ചതു്.

1951

വില 1-ക. 2-ണ.

# അവതാരിക.

---

ജ്യോതിശ്ശാസ്ത്രം എന്നത് വേദാംഗങ്ങളിൽ ഒന്നാകുന്നു. 'ജ്യോതിഃ കല്പോ നിരുക്തം ച ശിക്ഷാ വ്യാകരണം തഥാ ഛന്ദോവിചിതിരേതാനി ഷഡങ്ഗാനി വിദുഃ ശ്രുതേ' എന്നു വചനമുണ്ടു്. ഉപകാരകത്വം ഹേതുവായിട്ടാകുന്നു അംഗത്വം കല്പിക്കപ്പെട്ടിരിക്കുന്നതു്. വേദങ്ങളിലും തദുപബൃംഹകങ്ങളായ സ്മൃത്യാദികളിലും കർത്തവ്യത്വേന അനേകകർമ്മങ്ങൾ പ്രതിപാദിക്കപ്പെടുന്നുണ്ടു്. അതുകളുടെ കാലജ്ഞാനം ഈ ശാസ്ത്രത്തെ അപേക്ഷിച്ചിട്ടാകുന്നു ലഭിക്കേണ്ടതു്. ഈ വിധവും മററും ഉപകാരകത്വമുണ്ടു്. അതുകൊണ്ടാകുന്നു അംഗത്വം കല്പിക്കപ്പെട്ടിരിക്കുന്നതു്. എന്നാൽ അംഗങ്ങളിൽവെച്ചു് എന്തംഗത്വേനയാകുന്നു ഈ ശാസ്ത്രത്തെ കല്പിച്ചിരിക്കുന്നതു്. എന്നാലോചിക്കുന്നുവെങ്കിൽ, ഇതിനെ കണ്ണിൻെറ സ്ഥാനമായിട്ടാണ് കല്പിച്ചിട്ടുള്ളതു്. അതുകൊണ്ട് ഇതിന്നു കല്പാദിതരാംഗാപേക്ഷയാ പ്രാധാന്യമുണ്ടെന്നു വിചാരിക്കാം. അത ഏവ ജ്യോതിഃ കല്പോനിരുക്തം ചേത്യാദ്യംഗപരിഗണനാവസരേ പ്രഥമത്വേനാസ്യ നിർദ്ദേശ ഇത്യപി തത്പക്ഷാവലംബിനഃ. അത്രയുമല്ല ഇതിനെത്തന്നെ ആചാര്യൻ കണ്ഠതഃ പറഞ്ഞിട്ടുണ്ടു് "വേദസ്യ ചക്ഷുഃ കില ശാസ്ത്രമേതൽ പ്രധാനതാംഗേഷു തതോസ്യ യുക്താ അംഗൈർയ്യുതോന്യൈരപി പൂർണ്ണമൂർത്തിഃ ചക്ഷുർവ്വിനാ കഃ പുരുഷത്വമേതി" എന്നു്. ഈ ഗ്രന്ഥകാരനും "ചതുർല്ലക്ഷ വേദാക്ഷിപാ

ധോധിമുച്ചൈഃ'' എന്ന ദിക്കിലുള്ള വേദാക്ഷിപാദം കൊണ്ടു് ഇതിനെത്തന്നെ പ്രതിപാദിക്കുന്നതും ഉണ്ടു്.

ഈ ജ്യോതിശ്ശാസ്ത്രത്തെ സമഷ്ടിയായി രണ്ടുപ്രകാരേണ പ്രാചീനന്മാർതന്നെ വിഭാഗിച്ചിരിക്കുന്നു. ൧ പ്രമാണം. ൨ ഫലം എന്നിങ്ങിനെയാകുന്നു ആ വിഭാഗം. അതിൽ പ്രമാണമെന്നു പറയുന്നതു ഗണിതസ്കന്ധവും, ഫലമെന്നു പറയുന്നതു് സംഹിതാ ഹോരാസ്കന്ധങ്ങളും ആകുന്നു. ഗണിതസ്കന്ധം എന്നതിൽ ഗോളമെന്നും, ഗണിതമെന്നും രണ്ടു് അവാന്തരഭേദങ്ങളെ അന്തർഭവിപ്പിച്ചിരിക്കുന്നു. അതിൽ ഗോളമെന്നുകൊണ്ടു ഭൂഗോളവും, ആകാശഗോളവും, സൂര്യാദിഗ്രഹഗോളങ്ങളും ഗ്രഹിക്കപ്പെടേണ്ടതാകുന്നു. അതുകളുടെ സ്വരൂപനിരൂപണം അതിബുദ്ധിമാന്മാൎക്കുകൂടി ഗഹനമാകുന്നു. പ്രാചീനാചാൎയ്യന്മാർ ഇതിനെ അതാതുപ്രകാരത്തിൽ പ്രതിപാദിക്കുന്നുണ്ടു്. നവീനന്മാരായ പണ്ഡിതന്മാരുടെ പൎയ്യാലോചനയും ഈ വിഷയത്തിൽ വിശ്രമത്തിൽ പെട്ടിട്ടില്ല. യുക്തികളേയും പ്രാചീനങ്ങളായ വചനങ്ങളേയും കൂട്ടി യോജിപ്പിച്ചു പ്രത്യക്ഷത്തിന്നൊത്തവിധം ഒരു രീതിയിൽ കൊണ്ടു കലാശിപ്പിക്കുവാൻ ചില കൂട്ടരും പ്രത്യക്ഷത്തിന്നും യുക്തിക്കും മാത്രം കേടുവരാത്തവിധം ഉറപ്പിക്കുവാൻ മറ്റൊരു കൂട്ടരും ശ്രമിച്ചു വരുന്നു. ഈ ശ്രമം ഇപ്പോഴും അനവൃത്തമായിരിക്കുന്നതും ഇതിന്റെ ഫലമായി പുതിയ പുതിയ ഓരോ അഭിപ്രായങ്ങളും ജനിച്ചുകൊണ്ടിരിക്കുന്നതും ലോകവൃത്താഭിജ്ഞന്മാൎക്കു പരസ്യമായ അവസ്ഥയാകുന്നു. ഈ ഗോളങ്ങളുടെ തത്വത്തെപ്പറ്റി തീൎച്ചയായി ഒരു അഭിപ്രായം പുറപ്പെടുവിക്കുന്നതു പ്രയാസവും ഈ ഘട്ടത്തിൽ അനാ

വശ്യകവും ആകുന്നു. എന്നാൽ ജ്യോതിശ്ചക്രത്തിങ്കൽ നക്ഷത്രകല്പനവും രാശികല്പനവും സൂൎയ്യാദിഗ്രഹഗോളങ്ങളുടെ സ്ഥിതിയും കല്പിക്കപ്പെടുന്നതു് ഭാവഫലനിരൂപണത്തിൽ ആവശ്യകമാകയാൽ ഇത്രയും പറഞ്ഞതാകുന്നു. “ന ചേൽ ഖേചരാസ്ഥാപിതാഃ കിം ഭചക്രേ” എന്ന മൂലവചനവും ഇതിന്നനുസരിച്ചുതന്നെ ഇരിക്കുന്നുണ്ടു്. പ്രവഹവായുവിന്റെ അഭിഘനനത്താൽ ൬൦ നാഴിക നേരംകൊണ്ടു ഭൂഗോളത്തിന്റെ ഊൎദ്ധ്വാധോഭാഗസഞ്ചാരിയായി ജ്യോതിശ്ചക്രം നിയമേന ഭ്രമിക്കുന്നുവെന്നു കല്പിക്കപ്പെടുകയും ചെയ്തിരിക്കുന്നു.



ഗണിതം എന്നതിൽ വ്യക്തഗണിതവും അവ്യക്തഗണിതവും അന്തൎഭവിച്ചിരിക്കുന്നു. “ദ്വിവിധം ഗണിതമുക്തം വ്യക്തമവ്യക്തസംജ്ഞം” എന്ന ഭാസ്കരാചാൎയ്യവചനം ഇതിനെ വിശദമാക്കുന്നുണ്ടു്. അതിൽ അവ്യക്തമായ ബീജഗണിതംപാടി ഗണിതത്തിന്നു യുക്തിമാൎഗ്ഗത്തെ കാണിച്ചുതരുന്നു. ഈ രണ്ടു ഗണിതങ്ങളെ മാത്രമല്ല ഗ്രഹഗണിതംകൂടി ഗണിതശബ്ദംകൊണ്ടു ഗ്രഹിക്കപ്പെടുന്നതാകുന്നു. ഗ്രഹഗണിതത്തിന്നു ൧൦ ഭേദങ്ങളും ഉണ്ടു്. ദശഭേദം, ഗ്രഹഗണിതം എന്ന വചനം, അതിനെ സൂചിപ്പിക്കുന്നു. ആ ഭേദങ്ങളെ സ്പഷ്ടമായി വേറെ വചനവും പ്രതിപാദിക്കുന്നുണ്ടു്. “ദ്യുഗണാനയനം ഖേടമധ്യമസ്ഫുടയോസ്തഥാ ഗ്രഹണദ്വിതയം ഖേടകലഹസ്തത്സമാഗമഃ അസ്തോദയൌ ച ഖേടാനാം നക്ഷത്രാണാം ച സംഗമഃ ഇതി ഭേദാസ്തു വിജ്ഞേയാഃ ഗ്രഹാണാം ഗണിതേ ദശ” എന്നു്. ഈ വക ഗണിതങ്ങളെല്ലാം പ്രമാണമെന്ന ഘട്ടത്തിൽപ്പെട്ടതാകുന്നു.

അത്രയുമല്ല, ഫലം എന്നു പറഞ്ഞ ഘട്ടത്തിൽ സംഹിതാസ്കന്ധവും ഹോരാസ്കന്ധവും അന്തർഭവിച്ചു കിടക്കുന്നു എന്നു മുമ്പെ പറഞ്ഞിട്ടുണ്ടല്ലൊ. അതിൽ കാലഭേദേന ജനങ്ങൾക്കു വർദ്ധനയും നാശവും സംഭവിക്കുന്നതും അതിവർഷം അനാവൃഷ്ടി മുതലായ ജാതികളെക്കൊണ്ടു രാജ്യത്തിങ്കൽ നാശം സംഭവിക്കുന്നതും രാജാക്കന്മാരുടെ അന്യോന്യയുദ്ധാദികളെക്കൊണ്ടു രാജക്ഷോഭം മുതലായ മാററങ്ങൾ വന്നുകൂടുന്നതും അറിയുവാനുള്ള മാർഗ്ഗങ്ങളും ആന, കതിര, കേതൂദയം, ഭൂകമ്പം, ഉൽക്കാപാതം മുതലായവകളുടെ തത്വങ്ങളും സംഹിതയിൽ പ്രതിപാദിക്കപ്പെടുന്നുണ്ടു്. ഫലഭാഗാന്തഃപാതിയായ ഹോരാസ്കന്ധത്തിലെ ഒരു പ്രധാനഭാഗമാകുന്നു പ്രകൃതഗ്രന്ഥത്തിലെ വിഷയം. ഇതു പ്രശ്നഭാഗത്തിലും ജാതകഭാഗത്തിലും ഒരുപോലെ നിരൂപിക്കാം. ഫലനിരൂപണം ജ്യോതിശ്ശാസ്ത്രത്തിൻെറ മുഖ്യഫലമാകുന്നു. കൃഷ്ണാചാര്യൻ സ്വഗ്രന്ഥാരംഭത്തിങ്കൽ ഇതിനെത്തന്നെ പ്രതിപാദിച്ചിരിക്കുന്നു. ''ജ്യോതിഷഫലമാദേശാ ഫലാത്മമാരംഭണം ഭവതിലോകേ'' എന്നാകുന്നു തദ്വചനം. ഫലനിരൂപണത്തിൽ ഗ്രഹങ്ങൾ ഇന്ന ഇന്ന ഭാവങ്ങളിൽ നില്ക്കുന്നുവെന്നറിഞ്ഞു് അതാതുകളുടെ ഫലങ്ങളെ വിമർശിച്ചു ഫലാദേശം ചെയ്യുന്നതുതന്നെയാകുന്നു പ്രധാനം. എന്നാൽ ഭാവസ്ഥിതിയേയും ഫലങ്ങളുടെ താരതമ്യത്തേയും അറിയേണ്ടതിലേക്കു ഭാവസ്പഷ്ടങ്ങൾ, ഭാവസന്ധിസ്പഷ്ടങ്ങൾ, ഭാവഫലഷഷ്ട്യംശങ്ങൾ, ഗ്രഹബലങ്ങൾ ഇത്യാദികൾ അറിയുന്നതു് ആവശ്യമാകുന്നു. അതിനെ പ്രകൃതഗ്രന്ഥത്തിലെ 4-ാം ശ്ലോകത്തിൻെറ വ്യാഖ്യാനാവസരത്തിൽ ഉപപാദിച്ചിട്ടുണ്ടു്.

ഭാവഫലം വിചാരിക്കുന്നതു യുക്തിക്ക് അനുസരിച്ചുതന്നെയാണ്. ആ വിചാരംകൊണ്ടു സിദ്ധിക്കുന്ന വസ്തുക്കളെ നാരായണഭട്ടാചാര്യൻ ഒന്നായി ക്രോഡീകരിച്ചു പ്രകൃതഗ്രന്ഥരൂപേണ നമുക്കു തന്നിരിക്കുന്നു. എന്നാൽ അദ്ദേഹം അവലംബിച്ചിരിക്കുന്ന യുക്തികളുടെ സ്വരൂപത്തെ "തനുസ്ഥോരവിസ്തും ഗയംഷ്ടിംവിധത്തേ" എന്നുള്ള അഞ്ചാംശ്ലോകത്തിന്റെ (ആദിത്യൻ ലഗ്നത്തിൽ നിന്നാലുള്ള ഫലത്തെ പ്രതിപാദിക്കുന്ന ശ്ലോകം) വ്യാഖ്യാനാവസരത്തിൽ കാണിച്ചിട്ടുണ്ട്. വരാഹമിഹിരാചാര്യൻ തന്റെ ബൃഹജ്ജാതകത്തിൽ പ്രതിപാദിച്ച അഭിപ്രായങ്ങൾക്കും ഈ നാരായണഭട്ടാചാര്യൻ പ്രതിപാദിക്കുന്ന ഫലങ്ങൾക്കും യോജിപ്പുണ്ട് എന്നുള്ളതിനേയും ഞാൻ ആ ഘട്ടത്തിൽതന്നെ സൂചിപ്പിച്ചിട്ടുണ്ട്. അതുകൊണ്ട് ഈ ഗ്രന്ഥം യുക്തിക്കും പ്രമാണത്തിന്നും അനുസരിക്കുന്നവിധം നാരായണഭട്ടാചാര്യനാൽ ഉണ്ടാക്കപ്പെട്ടതാണെന്നു വ്യക്തപ്പെടുന്നു.

ആധുനികന്മാരായ ജ്യോതിഷക്കാർക്ക് വിശേഷിച്ചും ജാതകലേഖനത്തിൽ ഈ ഗ്രന്ഥം ഉപയോഗപ്പെടുമെന്നുള്ള വിചാരം എനിക്കു മുമ്പേതന്നെ ഉണ്ട്. എന്നാൽ ജാതകഫലത്തെ പറയുന്നതിലും പ്രശ്നഫലാദേശം ചെയ്യുന്നതിലും കിഞ്ചിജ്ഞന്മാരായ ജ്യോതിശ്ശാസ്ത്രജ്ഞന്മാർക്ക് അത്യന്തം ഉപയോഗപ്പെടത്തക്കവിധം ഒരു വ്യാഖ്യാനം ഉണ്ടായാൽ കൊള്ളാമെന്നു കരുതീട്ടുമാത്രമാണ് ഞാൻ ഇതിന്നു പുറപ്പെട്ടതു്. "വ്യാഖ്യാം നാപേക്ഷതേ വിജ്ഞോ ലബ്ധ്വാപ്യജ്ഞസ്യസാവ്യഥാ തസ്മാദസ്മാദ്ദശാമേഷാ കിഞ്ചിജ്ഞാനാം കൃതേ കൃതാ" എന്ന വചനം ഈ അവസരത്തിൽ എ

ൻെറ മനസ്സിൽ ഉദിക്കാതിരുന്നിട്ടില്ല. എൻെറ ഈ നിരൂപണം സഫലമായി എന്നു ജ്യോതിശ്ശാസ്ത്രജ്ഞന്മാർ സ്വാനുഭവംകൊണ്ടു തീൎച്ചപ്പെടുത്തുന്നുവെങ്കിൽ ഇതിനെ പിൻതുടൎന്ന് മറ്റു ചില ഗ്രന്ഥങ്ങളെക്കൂടി വ്യാഖ്യാനിക്കേണമെന്നും ഞാൻ ആശിച്ചിരിക്കുന്നു.

പ്രമാണഘട്ടത്തിൽപെട്ട ഗണിതസ്കന്ധത്തിലെ ചില കാൎയ്യങ്ങളെ പ്രതിപാദിക്കുന്നതായ ജ്യോതിശ്ശാസ്ത്രസുബോധിനി എന്ന ഒരു ഗ്രന്ഥത്തിൻെറ ഗ്രഹഗണിതാന്തമായ ഒന്നാംഭാഗവും പഞ്ചബോധക്രിയാബോധകമായ രണ്ടാംഭാഗവും ഞാൻ മുമ്പ് ഒരു അവസരത്തിലുണ്ടാക്കുകയും അതിൽ രണ്ടാംഭാഗത്തെ മാത്രം പ്രസിദ്ധപ്പെടുത്തുകയും ചെയ്കയുണ്ടായി. അതിൽപിന്നെ ഫലഭാഗത്തിലേക്കു കടക്കുകയും ആ വിഷയത്തിൽ ജ്യോതിശ്ശാസ്ത്രക്കാരായ എല്ലാവൎക്കും, മലയാളത്തിലുള്ളവൎക്കു പ്രത്യേകിച്ചും, അവലംബഭൂതമായ പ്രശ്നമാൎഗ്ഗമെന്ന ഗ്രന്ഥത്തിൻെറ ഉത്തരാൎദ്ധത്തെ വ്യാഖ്യാനിച്ചു. അതിൽ ജനങ്ങൾക്ക് ഒരുമാതിരി അഭിരുചിയുണ്ടെന്നു കാണുകയാൽ ജാതകഭാഗത്തിലേക്കു പ്രധാനോപയോഗിയായ ഈ ഗ്രന്ഥത്തെ വ്യാഖ്യാനിച്ചു പുറത്തുവിടുവാൻ തുനിയുന്നതാകുന്നു. പ്രശ്നമാൎഗ്ഗത്തിൻെറ പൂൎവ്വാൎദ്ധത്തിനു കുറെ മുമ്പെതന്നെ സൎവ്വതന്ത്രസ്വതന്ത്രനും പണ്ഡിതശിരോരത്നവുമായ കയ്ക്കുളങ്ങരെ രാമവാരിയരവൎകൾ ഒരു ഭാഷാവ്യാഖ്യാനം ഉണ്ടാക്കി പ്രസിദ്ധപ്പെടുത്തീട്ടുണ്ടാകയാൽ ഞാൻ ഉത്തരാൎദ്ധത്തിങ്കൽ മുമ്പായി കൈവെച്ചതാകുന്നു. എന്നാൽ പൂൎവ്വാൎദ്ധവ്യാഖ്യാനത്തിൽ ഗാഢപൎയ്യാലോചന ചെയ്യുമ്പോൾ ചില ന്യൂനതകളുള്ളതായി കാണുകകൊണ്ടു പൂൎവ്വാൎദ്ധത്തിന്നുകൂടി ഒരു വ്യാഖ്യാ

നം എഴുതേണമോ എന്നു സംശയിക്കുകയും അതിയോഗ്യനെന്നു് പ്രസിദ്ധനും അമാനുഷനെന്നു ചിലരാൽ ഊഹിക്കപ്പെടുന്ന ആളും ആയ ആ മഹാത്മാവിൻെറ രത്നശിഖാവ്യാഖ്യാനത്തിൽ കിഞ്ചിജ്ഞനായ ഞാൻ ചില ദോഷങ്ങളെ കാണിക്കേണ്ടിവരുന്നതിൽനിന്നു ഭയപ്പെട്ടു സങ്കോചിക്കയും ചെയ്യുന്നു.

ഇത്രയും ഭംഗിയിലും വൃത്തിയിലും ഇതിനെ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തുന്നതിൽ ഭാരതവിലാസം പ്രസ്സുകാരോടു് എനിക്കുള്ള സന്തോഷത്തെ ഇതിനാൽ സൂചിപ്പിക്കുന്നു.

ഈ വ്യാഖ്യാനത്തിൽ വായനയിൽ കണ്ടുകിട്ടുന്ന ദോഷങ്ങളെ എനിക്കറിയിച്ചുതന്നാൽ കൃതജ്ഞതയോടെ സ്വീകരിച്ചു ഇനിയത്തെ പതിപ്പിൽ ഭേദപ്പെടുത്തുവാൻ പ്രസ്സുകാൎക്കു കൊടുക്കേണ്ടതിന്നു ഞാൻ ഒരുങ്ങിയിരിക്കുന്നു.

86 മേടം 17-ാംനു-
30—4—11.
പട്ടാമ്പി.

പുന്നശ്ശേരിനമ്പി നീലകണ്ഠശൎമ്മാ,
സഹൃദയസമുദായവിധേയഃ.

# ചമൽകാരചിന്താമണി

ശ്രീകേരളവൎമ്മഗുരുപാദാഃ പ്രീയന്താം.

---

ലസൽപീതപട്ടാംബരം കൃഷ്ണചന്ദ്രം
മുദാ രാധയാലിംഗിതം വിദ്യുതേവ
ഘനം സംപ്രണമ്യാത്ര നാരായണോഹം
ചമൽകാരചിന്താമണിം സംപ്രവക്ഷ്യേ. 1

---



## വ്യാഖ്യാനം ശാണോല്ലേഖനം.

ഗുരും കേരളവൎമ്മാണമനസ്സന്നിധായ
പ്രസാദേന തസ്യാപ്ത വിജ്ഞാനസിദ്ധിഃ
ചമൽകാരചിന്താമണിം നീലകണ്ഠഃ
സ്വധീശാണകോല്ലേഖിതം സംവിധത്തേ.

മഹാപണ്ഡിതനായ നാരായണഭട്ടാചാൎയ്യൻ ലോകോപകാരാൎത്ഥം ഭാവഫലപ്രധാനമായി ചമൽകാരചിന്താമണി എന്ന ജ്യോതിശ്ശാസ്ത്രഗ്രന്ഥത്തെ നിൎമ്മിപ്പാൻ നിശ്ചയിച്ചു സ്വപരദേവതയായ ശ്രീകൃഷ്ണനെ നമസ്കരിച്ചുംകൊണ്ടു ചികീൎഷിതപ്രതിജ്ഞയെ ചെയ്യുന്നു.

അന്വയാൎത്ഥം — നാരായണനായിരിക്കുന്ന ഞാൻ ലസൽപീതപട്ടാംബരനായി രാധയാൽ ആലിംഗിതനായി വിദ്യുത്തിനാൽ ആലിംഗിതമായിരിക്കുന്ന ഘനമെന്നപോലെ സ്ഥിതനായിരിക്കുന്ന കൃഷ്ണചന്ദ്രനെ പ്രണമിച്ചിട്ടു മുത്തു ഹേതുവായിട്ടു് ഇവിടെ ചമൽകാരചിന്താമണിയെ സംപ്രവചിക്കുന്നുണ്ടു്.

സാരം—നാരായണനെന്ന പേരായിരിക്കുന്ന ഞാൻ, ശോഭിച്ചിരിക്കുന്ന മഞ്ഞപ്പട്ടിനെ ഉടുത്തും രാധയാൽ ആലിംഗനം ചെയ്യപ്പെട്ടും മിന്നൽപിണരോടുകൂടിയിരിക്കുന്ന മേഘത്തെപ്പോലെയിരിക്കുന്ന ശ്രീകൃഷ്ണഭഗവാനാകുന്ന ചന്ദ്രനെ വഴിപോലെ നമസ്കരിച്ചിട്ട സന്തോഷം നിമിത്തമായി ജ്യോതിശ്ശാസ്ത്രത്തിൽ ചമൽകാരചിന്താമണി എന്നപേരായ ഗ്രന്ഥത്തെ ഉണ്ടാക്കുന്നുണ്ടു്.

ഇവിടെ ജ്യോതിശ്ശാസ്ത്രഗ്രന്ഥത്തെ ഉണ്ടാക്കുവാൻ ഭാവിക്കുമ്പോൾ നവഗ്രഹങ്ങളിൽ ആരെയെങ്കിലും മംഗളാൎത്ഥം പ്രാൎത്ഥിക്കുന്നതു് ഉചിതമായിരിക്കുമെന്നു കരുതീട്ടാകുന്നു കൃഷ്ണനിൽ ചന്ദ്രത്വാരോപണം ചെയ്തിരിക്കുന്നതു്. ചന്ദ്രനു നവഗ്രഹങ്ങളിൽവെച്ചു പ്രാബല്യം അധികമുണ്ടെന്നുള്ളതിന്നു "ചാന്ദ്രം വീൎയ്യം വീൎയ്യബീജം ഗ്രഹാണാം" എന്നുള്ള ആചാൎയ്യവചനം പ്രമാണവുമാകുന്നു. മാധവീയത്തിലും പറഞ്ഞിട്ടുണ്ടു് "സ്രഷ്ടാഗ്രഹേന്ദ്രാൻ നിദധേതുലായാമേകത്ര സൎവ്വാനപരത്ര ചന്ദ്രം പ്രജാപതിഃ സൈചരമതോലയത്തൽ വിശിഷ്ട ആസീദ്ധിമരശ്മിഭാഗഃ" എന്നു്. ആഹ്ലാദകാരിത്വംഎന്ന സാധാരണകൎമ്മം കൃഷ്ണനിൽ ചന്ദ്രത്വാരോപണത്തിന്നു മതിയായ പ്രയോജകവുമാകുന്നു. അത്രയുമല്ല ലസൽപീതപട്ടാംബരമെന്ന വിശേഷണവും ചന്ദ്രസാധൎമ്മ്യത്തെ സാധിപ്പിക്കുന്നതാകുന്നു. എങ്ങിനെയെന്നാൽ ലസൽ ശോഭമാനം പീതപട്ട ഇവ അംബരമാകാശം യേന ഹേതുന എന്നു വിഗ്രഹിക്കുമ്പോൾ ആകാശം ശോഭിച്ച മഞ്ഞപ്പട്ടിനെപ്പോലെയാകുവാൻ കാരണഭൂതനാകുന്നു ചന്ദ്രനെന്നു സിദ്ധിക്കുന്നു. ഉദയസമയത്തിങ്കൽ ചുമന്നനിറവും ഉടനെ മഞ്ഞ

നിറവും ചന്ദ്രമണ്ഡലത്തിങ്കൽ പ്രത്യക്ഷസിദ്ധമാകുന്നുവല്ലൊ. ഏവംവിധചന്ദ്രത്വേന രൂപിക്കുകനിമിത്തം ബാലകൃഷ്ണനാണ് പ്രണാമകൎമ്മീഭൂതനെന്നും സിദ്ധിക്കുന്നു. അത ഏവ രാധയാ ആലിംഗിതമിത്യപി സുസ്ഥം. ഈ രൂപംകൊണ്ടു ശ്രീകൃഷ്ണന് ആഹ്ലാദകാരിത്വം സിദ്ധമായി. മേഘത്തിനോട് ഉപമിക്കുകനിമിത്തം താപഹാരിത്വവും വ്യക്തമാകുന്നു. വിദ്യുത്തിനെ പീതാംബരസ്ഥാനീയമായും രാധാസ്ഥാനീയമായും കല്പിക്കാവുന്നതാണ്. എങ്കിലും രാധാശബ്ദോത്തരതൃതീയാവിഭക്തി സമാനവിഭക്തികവിദ്യുൽപദം പ്രാധാന്യേന രാധാസ്ഥാനീയത്വമേവ സ്പഷ്ടയതി. ഈ രൂപകോപമകളെക്കൊണ്ടു ഭഗവാൻ ശ്രീകൃഷ്ണന്, ഉണ്ടാക്കാൻ പോകുന്ന ഗ്രന്ഥത്തിന്റെ വിഷയത്തിൽ വിഘ്നങ്ങളെക്കളയുവാനും ഗുണങ്ങളെ വരുത്തിത്തരുവാനും സാമൎത്ഥ്യമുണ്ടെന്നു സിദ്ധിക്കുന്നു. മുദാ എന്നു പറകകൊണ്ട് ആ വിശ്വാസംനിമിത്തം കവിക്കുള്ള ധൈൎയ്യവും സംഭ്രമാഭാവവും തെളിയുന്നു. സംപ്രവക്ഷ്യ എന്ന ക്രിയയിലെ രണ്ടുപസൎഗ്ഗങ്ങളെക്കൊണ്ടു പൂൎവ്വഗ്രന്ഥങ്ങളിൽ പറഞ്ഞിരിക്കുന്നതിനു പ്രകൃഷ്ടത്വവും സമ്യക്ത്വവും കുറവാകനിമിത്തം താൻ ഗ്രന്ഥപ്രണയനത്തിന്നാരംഭിക്കുന്നതാണെന്നു വെളിപ്പെടുന്നു. അത ഏവ അൎത്ഥം സ്വകപോലകല്പിതമല്ലെന്നും തെളിയുന്നു. ഭാവഫലബുദ്ധ്യൎക്കൊക്കു ചമൽകാരത്തെ ഉണ്ടാക്കിക്കൊണ്ട് അറിവുണ്ടാക്കിക്കൊടുക്കുക മുഖ്യപ്രയോജനമായി കവി കരുതിയിരിക്കുന്നുവെന്നു വിചാരിക്കണം. അത്ര എന്ന ബുദ്ധിസ്ഥപരാമൎശകമായ സൎവ്വനാമത്തെ പ്രയോഗിച്ചിരിക്കുന്നു. അതുകൊണ്ടു് ഉണ്ടാക്കാൻ പോകുന്ന വിഷയം കരതലാമലകംപോ

ല തനിക്ക സ്പഷ്ടമാണെന്നു വ്യഞ്ജിപ്പിക്കുന്നു. "ആത്മനാമ ഗുരോർന്നാമ നാമാതികൃപണസ്യ ച ശ്രേയസ്കാമോ ന ഗൃഹ്ണീയാൽ ജ്യേഷ്ഠാപത്യകളത്രയോഃ" എന്നു സ്മൃതിയുണ്ടായിരിക്കെ നാരായണോഹം എന്നിങ്ങനെ സ്വനാമത്തെ ഗ്രഹിച്ചതു് അനുചിതമാണെന്നു് ഒരു ശങ്കയ്ക്കുവഴിയില്ലായ്കയില്ല. എന്നാൽ ആ നിഷേധം ഉച്ചാരണത്തിൽ മാത്രമാണു് ഉള്ളതു്. ലേഖനത്തിങ്കലില്ല. ഇവിടെ കവി സ്വനാമത്തെ ഗ്രഹിച്ചിട്ടില്ല. സ്വഗ്രന്ഥത്തിൽ എഴുതീട്ടു മാത്രമേ ഉള്ളു. എന്നുള്ള സമാധാനം മതിയാകുന്നതാകുന്നു. കാളിദാസഗ്രഥിതവസ്തുനാ നവേന നാടകേന എന്നിങ്ങിനെ കവിസാർവ്വഭൌമൻതന്നെ പ്രയോഗിച്ചിട്ടുണ്ടല്ലൊ. അതു നാടകത്തിലാണെന്നും ഇതരഗ്രന്ഥങ്ങളിൽ നിഷിദ്ധമാണെന്നും നാടകമാത്രത്തിൽ സാമ്പ്രദായികമാണെന്നും പറയുന്നുവെങ്കിൽ നൈഷധീയാദികളിൽ ശ്രീഹർഷാദികൾ പ്രയോഗിച്ചതും ആലോചിക്കുക. വസ്തുതസ്തു ഉച്ചാരണത്തിലുള്ള നിഷേധവും സാർവ്വത്രികമല്ല. "ന ഖലു ജിജ്ജിത്യരഘും കൃതീഭവാൻ", "രഘോസ്തുകാംശാദനമാപ്യ കാമം", "ക്രിയാണാം രക്ഷാര്യൈ ദശരഥമുപസ്ഥായ വിമുഖേ മുനൌ വിശ്വാമിത്രേ ഭഗവതി" ഇത്യാദി സ്ഥലങ്ങളിൽ ഉച്ചാരണത്തിലും ആത്മനാമപ്രയോഗം കാണുന്നുണ്ടു്. എന്നാൽ നിഷേധത്തിന്നു വിഷയമെന്തു്? വൈയർത്ഥ്യം സിദ്ധിക്കുമല്ലൊ എന്നു ശങ്കിക്കേണ്ട. നികൃഷ്ടന്മാരുടെ മുമ്പാകെ നാമോച്ചാരണം ചെയ്യരുതു് എന്നാണു് നിഷേധസ്ഥലം. ഇങ്ങിനെ സ്ഥലസങ്കോചം ചെയ്യാഞ്ഞാൽ നിയതമായ ആശീർവ്വാദനവാക്യത്തിന്നുകൂടി അനൌചിത്യം സിദ്ധിക്കുമല്ലൊ. സഹൃദയാഗ്രേസരനായ കവിയുടെ ശ്ലോക

ത്തിൻെറ സാരസ്യാദി വിവേചനത്തിന്നു തുടങ്ങുന്ന തായാൽ ഗ്രന്ഥവിസ്താരം വളരെ വരുമെന്നുകരുതി ഇവിടെ സമാപിപ്പിക്കുന്നു.

കണൽകിംകിണീജാലകോലാഹലാഢ്യം
ലസൽ പീതവാസോ വസാനം ചലന്തം
യശോദാംകണേ യോഗിനാമപ്യഗമ്യം
ഭജേഹം മുകുന്ദം ഘനശ്യാമവർണ്ണം. 2

അ—ഞാൻ കണൽകിംകിണീജാലകോലാഹലാഢ്യനായി ലസത്തായിരിക്കുന്ന പീതവാസസ്സിനെ വസാനനായി യശോദാംകണത്തിങ്കൽ ചലന്തനായി യോഗികൾക്കും അഗമ്യനായി ഘനശ്യാമവർണ്ണനായിരിക്കുന്ന മുകുന്ദനെ ഭജിക്കുന്നു.

സാ—കിലുങ്ങുന്ന കിംകിണിക്കൂട്ടത്തിൻെറ കോലാഹലത്തോടുകൂടി ശോഭയുള്ള മഞ്ഞപ്പട്ടുടുത്തുംകൊണ്ടു യശോദയുടെ ഗൃഹത്തിൻെറ മിററത്ത് അങ്ങുമിങ്ങും പാഞ്ഞുനടക്കുന്ന, മേഘത്തിനെപ്പോലെ ശ്യാമളനിറമായ ഭഗവാൻ കൃഷ്ണനെ ഭജിക്കുന്നു. യോഗാഭ്യാസമുള്ളാളുകൾക്കുകൂടി കിട്ടാത്താളാണ് ശ്രീകൃഷ്ണനെന്നു യോഗിനാമപ്യഗമ്യമെന്ന വിശേഷണംകൊണ്ടു പറയുന്നു. എങ്കിലും യശോദയുടെ മിററത്ത് അങ്ങുമിങ്ങും പാഞ്ഞുനടക്കുന്നുവെന്നു പറഞ്ഞതുകൊണ്ടു ഭക്തന്മാർക്കു ഭഗവാൻ സുലഭനാണെന്നു സിദ്ധിക്കുന്നു. അതുകൊണ്ട് ഉണ്ടാക്കാൻ പോകുന്ന ഗ്രന്ഥത്തിലെ വിഷയം വിദ്വാന്മാർക്കുകൂടി അറിവാൻ പ്രയാസമുള്ളതാണെങ്കിലും ഭക്തിവിശേഷംകൊണ്ടു തനിക്ക് അനായാസേന ഗ്രഹിക്കത്തക്കതായിരിക്കുമെന്നു തോന്നുന്നു. മററു വിശേഷണങ്ങളെക്കൊണ്ട് ഈ ഗ്രന്ഥത്തിന്നു പ്രസിദ്ധിയും പ്രചാരവും ധാരാളം ഉണ്ടാക്കിത്തീ

രുവാൻ ഭഗവാൻ കൃപചെയ്യുമെന്നു സിദ്ധിക്കുന്നുണ്ടു്. ഇങ്ങിനെ അതിസുന്ദരമായി ശൃംഗാരരസത്തെ സ്ഫുരിപ്പിക്കുന്ന തിരുമേനിയോടുകൂടിയ ശ്രീകൃഷ്ണനെ ഈ രണ്ടു ശ്ലോകങ്ങളെക്കൊണ്ടു നമസ്കരിച്ചുംകൊണ്ടു് ഒന്നാമത്തെ ശ്ലോകംകൊണ്ടു ചെയ്യപ്പെട്ട പ്രതിജ്ഞയെത്തന്നെ മൂന്നാമത്തെ ശ്ലോകംകൊണ്ടു വിശദമാക്കിക്കാണിക്കുന്നു.

ചതുർല്ലക്ഷവേദാക്ഷിപാഥോധിമുച്ചൈഃ
പ്രമഥ്യൈവ വിദ്വജ്ജനാനന്ദഹേതോഃ
പരം യുക്തിരമ്യം സുസംക്ഷിപ്തശബ്ദം
ഭുജംഗപ്രയാതൈഃ പ്രബന്ധം കരോമി. 3

അ—ഞാൻ വിദ്വജ്ജനാനന്ദഹേതുവായിട്ടു് ഉച്ചൈസ്സായിരിക്കുന്ന ചതുർല്ലക്ഷവേദാക്ഷിപാഥോധിയെ പ്രമഥനംചെയ്തിട്ടുതന്നെ ഏററവും യുക്തിരമ്യമായി സുസംക്ഷിപ്തശബ്ദമായിരിക്കുന്ന പ്രബന്ധത്തെ ഭുജംഗപ്രയാതങ്ങളെക്കൊണ്ടു ചെയ്യുന്നുണ്ടു്.

സാ—ഞാൻ സഹൃദയന്മാരെ സന്തോഷിപ്പിപ്പാൻവേണ്ടി നാലുലക്ഷം ഗ്രന്ഥവിസ്താരമുള്ള ജ്യോതിശ്ശാസ്ത്രമാകുന്ന വലിയ സമുദ്രത്തെ കടഞ്ഞെടുത്തിട്ടു് ഏററവും യുക്തികളെക്കൊണ്ടു ഭംഗിയുള്ളതായി ശബ്ദങ്ങളെ വളരെസംക്ഷേപിച്ചുള്ള ഒരു പ്രബന്ധത്തെ ഭുജംഗപ്രയാതവൃത്തങ്ങളായ ശ്ലോകങ്ങളെക്കൊണ്ടുണ്ടാക്കുന്നുണ്ടു്. മുമ്പുള്ള ഗ്രന്ഥങ്ങൾക്കു് എത്രയോ വളരെ വിസ്താരമുണ്ടെന്നും ഇതു് അതുകളെ എല്ലാം സംഗ്രഹിച്ചു സാരമാത്രത്തെ എടുത്തു ശബ്ദങ്ങളെ ചുരുക്കി യുക്തികളെ ആലോചിച്ചു ഭംഗിയാകുന്നവിധത്തിൽ ഭുജംഗപ്രയാതവൃത്തത്തിൽ ഉണ്ടാക്കുന്നതാണെന്നും ഇതുകൊണ്ടു സഹൃദയന്മാരായ വിദ്വാന്മാർ സന്തോഷിപ്പാനിടയുണ്ടെന്നും സിദ്ധിക്കുന്നു. ഫലത്തെ പറയുന്നതാ

യിരുന്നാലും അതിനെ ചമൽക്കാരം ജനിക്കത്തക്കവി ധമാണ് ഇവിടെ ഘടിപ്പിക്കുന്നതെന്നും അതിനാൽ തന്നെയാണ് ഇതിന്നു ചമൽകാരചിന്താമണി എന്നു നാമകരണം ചെയ്തിരിക്കുന്നതെന്നും അറിഞ്ഞുകൊൾക. ഭുജംഗപ്രയാതമെന്ന വൃത്തത്തിന്റെ ലക്ഷണം രത്നാകരത്തിൽ പറഞ്ഞിട്ടുണ്ട് "ഭുജംഗപ്രയാതം ഭവേദ്യൈശ്ചതുർഭിഃ" എന്ന്. ഇതിന്റെ അർത്ഥം ഓരോ പാദത്തിൽ നന്നാലു യഗണങ്ങൾ പ്രയോഗിച്ചിരുന്നാൽ ഭുജംഗപ്രയാതമെന്ന വൃത്തമാകുന്നുവെന്നാകുന്നു. ഓരോ ഗണത്തിന്നു മുമ്മൂന്നക്ഷരങ്ങളാണല്ലൊ. അപ്പോൾ ഓരോ പാദത്തിൽ പന്ത്രണ്ടുവീതം അക്ഷരങ്ങളാകുന്നു. അതിനാൽ ഇതു ജഗതീ എന്ന ഛന്ദസ്സിൽ അകപ്പെട്ട വൃത്തമാകുന്നു. ആദ്യത്തെ അക്ഷരം ലഘുവായിട്ടും രണ്ടാമത്തേയും മൂന്നാമത്തേയും അക്ഷരങ്ങൾ ഗുരുക്കളായിട്ടും വരുന്ന ഗണമാകുന്നു യഗണം. അപ്പോൾ ഓരോ പാദത്തിൽ നന്നാലു ലഘുക്കളും എട്ടെട്ടു ഗുരുക്കളുമുണ്ടായിരിക്കും. ഇവിടെ ഒന്നാംപാദം ചതുർല്ലക്ഷജ്യോതിർമ്മഹാറാംഭോധിമുച്ചൈഃ എന്നായി ഒരു പാഠം കാണുന്നുണ്ട്. അതു ഛന്ദോഭംഗമുള്ളതാകയാൽ തള്ളേണ്ടതാകുന്നു. അവിടെ ജ്യോ എന്നതു സംയുക്തമാകയാൽ ക്ഷ എന്നതു ഗുരുവാകയും അപ്പോൾ രണ്ടാമത്തെ ഗണം മഗണമായിത്തീരുകയും ചെയ്യും. മറ്റുചിലർ ചതുർല്ലക്ഷകംജ്യോതിഷംഭൂരിഭേദം എന്നു പഠിക്കുന്നുണ്ട്. ആയതും ഭംഗിയല്ല. അപ്പോൾ ജ്യോതിശ്ശാസ്ത്രത്തിൽ സമുദ്രത്വത്തെ ആരോപിക്കുകനിമിത്തമുള്ള രൂപകാലങ്കാരമുണ്ടാകുന്നതല്ല. പ്രമഥ്യ എന്ന പൂർവ്വകാലക്രിയ ഈ രൂപകം ഉണ്ടെങ്കിലാകുന്നു ഭംഗിയായി അന്വയിക്കുക. അത്രയുമല്ല ജ്യോതിശ്ശാസ്ത്ര

ത്തിങ്കൽ സമുദ്രത്വാരോപണംകൊണ്ടും പ്രമത്ഥ്യ എന്ന പൂർവ്വകാലക്രിയകൊണ്ടും സ്വപ്രബന്ധത്തിന്നു് അമൃതത്തെപ്പോലെയുള്ള മാധുര്യാതിരേകം കിട്ടുമെന്നതും ഇല്ലാതാകും. വിദ്വജ്ജനാനന്ദഹേതോഃ എന്നതുകൊണ്ടു ദേവന്മാരുടെ ആനന്ദത്തിന്നു വേണ്ടി അമൃതം ഉണ്ടായതുപോലെ ഈ പ്രബന്ധം വിദ്വാന്മാരുടെ ആനന്ദത്തിന്നുവേണ്ടി സംഭവിക്കുന്നതാണെന്നുവരുന്നുണ്ടു്. വിദ്വൽപദത്തിന്നു രൂഢികൊണ്ടു ദേവവാചകത്വമില്ലെങ്കിലും രൂഢികൊണ്ടു ദേവവാചകമായ ബുധപദത്തോടു് ഏകാർത്ഥകതയുണ്ടാകനിമിത്തം തദ്വാച്യവാച്യ ലക്ഷിതലക്ഷണയെ സ്വീകരിച്ചു ദേവവാചകത്വവും വരാവുന്നതാണു്. അഥവാ യോഗംകൊണ്ടു (വേത്തീതി വിദ്വാൻ വിദേഃ ശതുർവ്വസുഃ) അറിവുള്ളവരായ ദേവന്മാരേയും ഈ ശബ്ദം പറയുന്നതാകുന്നു. മനുഷ്യാപേക്ഷയാ അധികജ്ഞാനം ദേവന്മാക്കുണ്ടെന്നുള്ളതു സർവ്വസമ്മതമാണല്ലൊ. ഈ ജ്യോതിശ്ശാസ്ത്രം വേദത്തിന്റെ അംഗങ്ങളിൽവെച്ചു കണ്ണാകുന്നുവെന്നു പ്രസിദ്ധമാണു്. "ഛന്ദഃ പാദൌ ശബ്ദശാസ്ത്രം ച വക്ത്രം കല്പഃ പാണീ ജ്യൌതിഷം ചക്ഷുഷീ ച । ശിക്ഷാഘ്രാണം ശ്രോത്രമുക്തം നിരുക്തം വേദസ്യാംഗാന്യേവമാഹുർമ്മുനീന്ദ്രാഃ" എന്നു വചനവുമുണ്ടു്. വേദങ്ങളെപ്പോലെതന്നെ അപൌരുഷേയങ്ങളാണെന്നോ അല്ലെങ്കിൽ ഈശ്വരോക്തികളാണെന്നോ ഉള്ള മഹത്വം വേദാംഗങ്ങൾക്കും പറയാവുന്നതും ആദിമമായ വചനം ഈ ശാസ്ത്രത്തിൽ നാലുലക്ഷം ഗ്രന്ഥസംഖ്യയുള്ളതായിരുന്നുവെന്നും വിചാരിക്കാം. യദ്വാ ഉപബൃംഹകവചനങ്ങൾ ഈ ഗ്രന്ഥപ്രണയനംവരെ നാലു ലക്ഷം ഗ്രന്ഥങ്ങളായിരുന്നുവെന്നും വിചാരിക്കാം.

ന ചേൽ ഖേചരാഃ സ്ഥാപിതാഃ കിം ഭചക്രേ
ന ചേൽ സ്പഷ്ടഗാ സ്ഥാപിതൈഃ കിം ഗ്രഹേന്ദ്രൈഃ
അഭാവോദിതാ സ്പഷ്ടതാ കാത്ര ഹേതുഃ
ഫലൈരേവ സൎവ്വം ബ്രുവേ താനി തസ്മാൽ. 4

അ—ഖേചരന്മാർ സ്ഥാപിതന്മാരായില്ല എങ്കിൽ ഭചക്രത്തിങ്കലെന്തു്? സ്പഷ്ടഗന്മാരല്ലെങ്കിൽ സ്ഥാപിതന്മാരായിരിക്കുന്ന ഗ്രഹേന്ദ്രന്മാരെക്കൊണ്ടു് എന്തു്? അഭാവോദിതയായിരിക്കുന്ന സ്പഷ്ടതാ എന്തു്? സൎവ്വവും ഫലങ്ങളെക്കൊണ്ടുതന്നെ എന്നുള്ളതു് ഇതിങ്കൽ ഹേതുവാകുന്നു. അതു ഹേതുവായിട്ടു ഞാൻ അതുകളെ ബ്രവിക്കുന്നുണ്ടു്.

സാ—രാശിചക്രമെന്ന ജ്യോതിശ്ചക്രത്തിൽ സൂൎയ്യാദിഗ്രഹങ്ങളെ സ്ഥാപിച്ചിട്ടില്ലെങ്കിൽ പിന്നെ ആ രാശിചക്രത്തിങ്കലെന്തൊന്നാണുള്ളതു്? ഒന്നുമില്ല. ജ്യോതിശ്ചക്രംതന്നെ നിഷ്പ്രയോജനമാകുന്നു. അപ്രത്യക്ഷമായ ജ്യോതിശ്ചക്രം പ്രവഹനെന്ന വായുവിന്റെ അഭിഹനനം നിമിത്തം അറുപതു നാഴികകൊണ്ടു് ഒരിക്കൽ ഭൂമിയുടെ ചുററും ഊൎദ്ധ്വാധോഭാഗചാരിയായി ഭ്രമിക്കുന്നുവെന്നു കല്പിച്ചിരിക്കുന്നതു സൂൎയ്യാദിഗ്രഹങ്ങളുടെ ആധാരമായി ഒരു വസ്തു ഉണ്ടായിരിക്കണമെന്ന വിചാരത്താലാകുന്നുവല്ലൊ. ആകയാൽ ഗോളാകാരന്മാരായിരിക്കുന്ന സൂൎയ്യാദികളെ രാശിചക്രത്തിന്റെ ഇന്ന ഇന്ന ഭാഗത്തിങ്കലെന്നു തീൎച്ചയായും ജ്യോതിഷക്കാർ ഉറപ്പിച്ചുവെക്കുന്നതു് എല്ലായ്പോഴും ആവശ്യമാകുന്നു.

ആ സൂൎയ്യാദിഗ്രഹങ്ങളെ സ്പഷ്ടഗതികളാക്കി വെക്കുന്നില്ലെങ്കിൽ പിന്നെ ആ ഗ്രഹങ്ങളുടെ സ്ഥിതിയെ അറിഞ്ഞിട്ടു ഫലമെന്തു്? ഒന്നുമില്ല. പ്രത്യക്ഷ

ത്തിന്ന് ഒത്തുകാണുന്നവിധം ദൃക്കുകൊണ്ടു സാധിപ്പിക്കപ്പെട്ട ഗ്രഹങ്ങളുടെ സ്ഥിതി രാശിചക്രത്തിൻെറ ഇന്നഭാഗത്തിങ്കലാകുന്നുവെന്നു സൂക്ഷ്മമായി ഗണിച്ച് രാശിഭാഗകലാദികളായ അവയവങ്ങളോടുകൂടി അറിയണം. അല്ലാതെ സ്ഥൂലമായും അസ്പഷ്ടമായ സിദ്ധാന്തപ്രകാരവും അറിയുകയും രാശിവിശേഷം മാത്രം അറിയുകയും ചെയ്താൽ പോരാ.

ഭാവങ്ങളെ അറിയാതെ ഈ സ്പഷ്ടജ്ഞാനം മാത്രമുണ്ടായിട്ട് എന്തു പ്രയോജനം? ഒന്നുമില്ല. ഗ്രഹങ്ങളുടെ രാശ്യംശാദി സ്ഥിതി ദൃഗ്ഗണിതംകൊണ്ടു പ്രത്യക്ഷാനുരൂപമായി അറിയപ്പെട്ടുവെന്നിരുന്നാലും ആ ഗ്രഹം ഇന്നഭാവത്തിൽ ഇത്രാം അംശകത്തിലെന്നും മററും അറിയാഞ്ഞാൽ ഫലമില്ല. സ്ഥൂലമായിട്ട് ഇന്ന ഭാവത്തിലെന്നുമാത്രം അറിഞ്ഞാൽ പോരാ. ഭാവങ്ങളേയും ഭാവസന്ധികളേയും വരുത്തി ഇന്ന ഗ്രഹം ഇന്ന ഭാവത്തിൽ നില്ക്കുന്നുവെന്നും ആ ഭാവത്തിൽ ആ ഗ്രഹത്തിന്ന് ഇത്രഫലഷഷ്ട്യംശമുണ്ടെന്നും സൂക്ഷ്മമായി അറിയണം. മേടം രാശി ലഗ്നമാണെങ്കിൽ എടവത്തിൽ നില്ക്കുന്ന ഗ്രഹം രണ്ടാംഭാവത്തിലാണെന്നു മാത്രം നിശ്ചയിക്കുന്നത് ഉചിതമല്ല. അതു ലഗ്നത്തിലാണെന്നും രണ്ടാംഭാവത്തിലാണെന്നും മൂന്നാംഭാവത്തിലാണെന്നും വന്നേക്കാം. മേഷാന്ത്യം ലഗ്നവും ഗ്രഹം എടവത്തിൻെറ ആദിയിലുമായാൽ ലഗ്നഭാവത്തിൽ തന്നെയായിരിക്കും. മേഷാദ്യം ലഗ്നവും ഗ്രഹം എടവത്തിൻെറ അന്ത്യത്തിലുമായാൽ മൂന്നാംഭാവത്തിലായും വന്നേക്കാം. അത്രയുമല്ല അതാതു ഭാവത്തിനോടു സമമായി വന്നാൽ മാത്രമേ ഭാവഫലം പരിപൂർണ്ണമായി അനുഭവിക്കുകയുള്ളു. സ

ന്ധിയിൽ നില്ക്കുന്ന ഗ്രഹം യാതൊരു ഫലത്തേയും ചെയ്യുന്നതല്ല. 'സന്ധിസ്ഥോ ന ഫലപ്രദഃ' ഇത്യാദിവചനങ്ങളുമുണ്ടു്. ഇതുകളെ വിസ്തരിച്ചു് ആയുർദ്ദായഘട്ടത്തിൽ പ്രതിപാദിക്കുന്നതാകുന്നു.

ഈ പ്രയത്നം എല്ലാം ഫലങ്ങളെ അറിവാനായികൊണ്ടാണെല്ലൊ സ്വീകരിക്കപ്പെടുന്നതു്. ദൃക്സിദ്ധപ്രകാരം ഗ്രഹങ്ങളെ ഗണിച്ചു സൂക്ഷ്മപ്പെടുത്തി ഭാവാഭാവസന്ധികളെ വരുത്തി ഭാവഫലഷഷ്ട്യംശങ്ങളെ ഉണ്ടാക്കി നിരൂപിച്ചു ഫലങ്ങളെ പറഞ്ഞാലതു ശരിയായിരിക്കും. അനുഭവവിഷയമാകുന്ന ഫലങ്ങളെ പറയുന്നതുകൊണ്ടു മാത്രമാകുന്നു ജ്യോതിശ്ശാസ്ത്രം ബഹുമാനിക്കപ്പെടത്തക്കതായിരിക്കുന്നതു്. (ഈ അംശം പ്രമാണഭാഗത്തിലേക്കു സംബന്ധിക്കുന്നതല്ല. ഫലഭാഗത്തേക്കു മാത്രമേ സംബന്ധിക്കയുള്ളു.) കൃഷ്ണാചാര്യനും ഇതിനെത്തന്നെ 'ജ്യോതിഷഫലമാദേശഃ' എന്ന വചനംകൊണ്ടു പ്രതിപാദിച്ചിരിക്കുന്നു.

അതുകൊണ്ടു ഞാൻ ഭാവഫലങ്ങളെ ഇവിടെ പറയാൻ ഭാവിക്കുന്നു. സൂര്യാദിഗ്രഹങ്ങൾ ലഗ്നാദിഭാവങ്ങളിൽ നിന്നാലുണ്ടാകുന്ന ഫലങ്ങളെ ഈ ഗ്രന്ഥത്തിൽ പറയുന്നുവെന്നു് അറിയുക. ഗ്രഹഗണിതത്തിലെ പിഴവുകൊണ്ടും ഭാവാലോചനയിലെ തെററുകൊണ്ടും ഭാവഫലഷഷ്ട്യംശങ്ങളെ വിചാരിക്കാഴ്കകൊണ്ടും ഈ ഫലങ്ങളെ പറയുന്നതിൽ വ്യത്യാസം വന്നുപോകുന്നതാകകൊണ്ടു് അതുകളിൽ നല്ലവണ്ണം ശ്രദ്ധിച്ചുംകൊണ്ടു വേണം ഭാവഫലം പറയുവാനെന്നും അങ്ങിനെയായാൽ ഇതു് അനുഭവവിഷയമാകാതെയിരിക്കുന്നതല്ലെന്നും ഗ്രഹിച്ചുകൊൾക.

തനുസ്ഥോ രവിസ്തുംഗയഷ്ടിം വിധത്തേ
മനഃ സന്തപേദ്ദാരദായാദവർഗ്ഗാൽ
വപുഃ പീഡ്യതേ വാതപിത്തേന നിത്യം
സ വൈ പര്യടൽ ഹ്രാസവൃദ്ധീ പ്രയാതി. 5

അ—തനുസ്ഥനായിരിക്കുന്ന രവി തുംഗയഷ്ടിയെ വിധാനംചെയ്യുന്നു. ദാരദായാദവർഗ്ഗം ഹേതുവായിട്ടു മനസ്സിനെ സന്തപിക്കും. വാതപിത്തത്താൽ വപുസ്സു പീഡിപ്പിക്കപ്പെടുന്നു. അവൻ നിത്യവും പര്യടനായിട്ടു ഹ്രാസവൃദ്ധികളെ പ്രയാണം ചെയ്യുന്നു.

സാ—ആദിത്യൻ ലഗ്നത്തിൽനിന്നാൽ ഉയർച്ചയുള്ള യഷ്ടിയെ ചെയ്യുന്നു. എന്നാൽ വളരെ എകരമുള്ള ഒരു ദണ്ഡത്തെപ്പോലെയാക്കി ചെയ്യും. ശൌര്യഗുണംകൊണ്ടു പ്രഖ്യാതിയുള്ളവനായിവരും. യദ്വാ ഗർവ്വംകൊണ്ടു സ്തംഭമുള്ളവനായി (അഹംഭാവിയായി) തീരും. അഥവാ കണ്ണിന്നു് അസ്വാസ്ഥ്യം സംഭവിച്ചു് അതുനിമിത്തം താനേ നടക്കാൻവയ്യാതെ വലിയ വടി എടുത്തു നടക്കേണ്ടിവരും. അല്ലെങ്കിൽ മനസ്സിൽ ആർദ്രതയില്ലാതെ വലിയ കഠിനസ്വഭാവനായിതീരും. വരാഹമിഹിരാചാര്യൻ ബൃഹജ്ജാതത്തിങ്കൽ "ശൂര സ്തബ്ധോ വികലനയനോ നിർഘൃണോർക്കേ തനുസ്ഥേ" എന്നിങ്ങിനെ പറഞ്ഞിരിക്കുന്ന നാലു ഫലങ്ങളേയും ഈ വാക്യംകൊണ്ടു സംഗ്രഹിച്ചിരിക്കുന്നുവെന്നു് അറിഞ്ഞുകൊൾക. ഇവിടെ തുംഗയഷ്ടിയാക്കി വിധാനംചെയ്യുന്നുവെന്നും അന്വയാർത്ഥത്തെ ഗ്രഹിക്കണം. ഭാര്യമാരും ദായാദന്മാരുംനിമിത്തം മനോദുഃഖവും സംഭവിക്കും. പാപനായ സൂര്യന്നു കളത്രസ്ഥാനത്തേയ്ക്കു് പൂർണ്ണദൃഷ്ടിയും ബന്ധുസ്ഥാനത്തേയ്ക്കു മുക്കാൽ ദൃഷ്ടിയുമുണ്ടാക

യാൽ ആ രണ്ടു ഭാവങ്ങൾനിമിത്തം മനോദുഃഖാനുവം യുക്തംതന്നെ എന്നു് അറിഞ്ഞുകൊൾക. ദായാദപദംകൊണ്ടു് ഇവന്റെ മുതലവകാശികളായ എല്ലാവരേയും അമ്മാമൻ മരുമകൻമുതലായ ബന്ധുക്കളേയും ഗ്രഹിച്ചുകൊൾക. വാതപിത്തങ്ങളെക്കൊണ്ടു ശരീരത്തിന്നു ദുഃഖവും ഉണ്ടാകും. സൂൎയ്യൻ പിത്തകാരകനാണെന്നു പ്രസിദ്ധമാണല്ലൊ. കേവലം പിത്തത്തിന്റെ കാരകനല്ല സൂൎയ്യൻ.കിന്തു വാതസഹിതപിത്തത്തിന്റെ കാരകനാകുന്നു. ‘പിത്തം വാതയുതം കരോതിദിനകൃൽ’ എന്നു വചനവുമുണ്ടു്. വാതപിത്തം എന്നേടത്തു വാതസഹിതമായിരിക്കുന്ന പിത്തം എന്നു പരിഭാഷയെ ഗ്രഹിച്ചുകൊൾക. ശാകപാൎത്ഥിവാദിത്വാത്സഹിതശബ്ദലോപമാണെന്നു ധരിക്കുക. അതുകൊണ്ടു വാതത്തിന്നു് അപ്രാധാന്യവും പിത്തത്തിന്നു പ്രാധാന്യവും ഉണ്ടെന്നുവന്നു. നിത്യവും ദേശസഞ്ചാരംചെയ്തു ചിലപ്പോൾ അഭിവൃദ്ധിയും ചിലപ്പോൾ ക്ഷയവും ഉള്ളവനായിത്തീരുമെന്നു് അറിഞ്ഞുകൊൾക. സൂൎയ്യൻ ഗോളരൂപേണ എന്നും ജ്യോതിശ്ചക്രത്തിന്മേൽ സഞ്ചരിച്ചുംകൊണ്ടു ദിനരാത്രികൾക്കു് ഏറക്കുറച്ചിലുണ്ടാക്കുന്നതു പ്രത്യക്ഷസിദ്ധമാണല്ലൊ. അങ്ങിനെയുള്ള സൂൎയ്യൻ ലഗ്നഭാവത്തിങ്കൽനിന്നാൽ ദേശസഞ്ചാരത്തിന്നും ഏറക്കുറച്ചിലിന്നും ഇടയാകുമെന്നുള്ളതു യുക്തിസിദ്ധമാകുന്നു. ഇങ്ങിനെ ആലോചിച്ചുനോക്കിയാൽ പ്രകൃതഗ്രന്ഥത്തിലെ ഫലങ്ങളെല്ലാം യുക്തിക്കു ചേരുന്നവകളാണെന്നു കാണാം. അതുനിമിത്തംതന്നെയാണു യുക്തിരമ്യമെന്നു മുമ്പെ പ്രതിജ്ഞയിൽ പറഞ്ഞതു്. നാലാംഭാവത്തിലേക്കു ലഗ്നസ്ഥനായ സൂൎയ്യന്നു മുക്കാൽ ദൃഷ്ടിയുള്ളതു

പോലെ എട്ടാംഭാവത്തിലേക്കുമുണ്ടാകയാൽ തദ്ഭാവ സംബന്ധിയായ ഉപദ്രവത്തേക്കൂടി ഈ ഫലങ്ങളുടെ കൂട്ടത്തിൽ പറയേണ്ടതല്ലയോ എന്നു വിചാരിക്കുന്നുവെങ്കിൽ സത്യംതന്നെ. അഷ്ടമം രോഗസ്ഥാനമാകുന്നു. 'വപുഃ പീഡ്യതേ വാതപിത്തേന' എന്ന അംശംകൊണ്ടു് ആ ഉപദ്രവത്തെത്തന്നെയാണല്ലോ പറഞ്ഞിരിക്കുന്നതു്. ഇതി സർവ്വമനവദ്യമാകലനീയം. ഉപരിയുള്ള ശ്ലോകങ്ങളിലും ഇതുപോലെ യുക്തിയെ ആലോചിച്ചു കണ്ടുകൊൾക.

ധനേ യസ്യ ഭാനുഃ സ ഭാഗ്യാധികഃ സ്യാ-
ച്ചതുഷ്പാത്സുഖം സവ്യേയേ സ്വം ച യാതി
കുടുംബേ കലിർജ്ജായയാ ജായതേപി
ക്രിയാ നിഷ്ഫലാ യാതി ലാഭസ്യ ഹേതോഃ. 6

അ—യാവനൊരുത്തന്നു ഭാനു ധനത്തിങ്കൽ സ്ഥിതിചെയ്യുന്നു അവൻ ഭാഗ്യാധികനായി ഭവിക്കും. അവന്നു ചതുഷ്പാത്സുഖവും ഭവിക്കും. സ്വം സദ്വ്യയത്തിങ്കൽ യാനംചെയ്യുകയുംചെയ്യുന്നു. ജായഹേതുവായിട്ടു കുടുംബത്തിങ്കൽ കലിയും ജനിക്കുന്നു. ലാഭംഹേതുവായിട്ടു ക്രിയാ നിഷ്ഫലയായിട്ടു യാനം ചെയ്യുന്നു.

സാ—ആദിത്യൻ രണ്ടാംഭാവത്തിങ്കൽനിന്നാൽ നല്ല ഭാഗ്യവാനായിത്തീരും. പശു കാള മുതലായ നാല്ക്കാലികൾനിമിത്തമുള്ള സൌഖ്യവും സംഭവിക്കും. ധർമ്മകാര്യങ്ങൾക്കായി ധനവ്യയം ചെയ്യുന്നവനായിരിക്കും. ഭാര്യനിമിത്തം കുടുംബത്തിങ്കൽ കലഹമുണ്ടാകും. ലാഭംകിട്ടാൻവേണ്ടി ചെയ്യു[illegible] [illegible]ങ്ങളെല്ലാം ഫലിക്കാതെ പോകയു[illegible]

തൃതീയേ യദാഹർമ്മണിർജ്ജന്മ[illegible]
പ്രതാപാധികം വിക്രമം [illegible]

തദാ സോദരൈസ്സന്തപ്യതേ തീൎത്ഥചാരീ
സദാരിക്ഷയഃ സംഗരേ ശം നരേശാൽ. 7

അ—യാതൊരിക്കൽ അഹൎമ്മണി ജനകാലത്തി ങ്കൽ തൃതീയത്തിങ്കൽ ഭവിക്കുന്നു അപ്പോഠം പ്രതാപാധികമായിരിക്കുന്ന വിക്രമത്തേയും ആതനനംചെയ്യുന്നു. സോദരന്മാരാൽ തപിക്കപ്പെടുന്നു. തീൎത്ഥചാരിയായി ഭവിക്കുന്നു. സംഗരത്തിങ്കൽ എല്ലായ്പ്പോഴും അരിക്ഷയംഭവിക്കുന്നു. നരേശങ്കൽനിന്നു ശം ഭവിക്കുന്നു.

സാ—ജനനകാലത്തിങ്കൽ ആദിത്യൻ മൂന്നാമേടത്തു നിന്നാൽ പ്രതാപം അധികമായിവരികയും പരാക്രമശാലിയായിവരികയും ചെയ്യുന്നു. സോദരന്മാരായ ജ്യേഷ്ഠാനുജന്മാർ ഇവനെ ദുഃഖിപ്പിക്കുന്നു. തീൎത്ഥസഞ്ചാരത്തിന്നായിക്കൊണ്ടു യാത്രചെയ്യും. യുദ്ധത്തിങ്കൽ എപ്പോഴും ശത്രുക്കളെ നശിപ്പിക്കും. രാജാക്കന്മാർ പക്കൽനിന്നു ബഹുമാനാദിലാഭംനിമിത്തം സുഖവുമുണ്ടാകും.

തുരീയേ ദിനേശേതിശോഭാധികാരാ-
ജ്ജനഃ സംവ്രജേദ്വിഗ്രഹം ബന്ധുതോപി
പ്രവാസീ വിപക്ഷാഹവേ മാനഭംഗം
കദാചിന്ന ശാന്തം ഭവേത്തസ്യ ചേതഃ. 8

അ—ദിനേശൻ തുരീയത്തിങ്കൽ സ്ഥിതനായിരിക്കുംസമയത്തിങ്കൽ ജനം അതിശോഭാധികാരം ഹേതുവായിട്ടു ബന്ധുക്കളിൽനിന്നും വിഗ്രഹത്തെ സംവ്രജിക്കും. പ്രവാസിയായി ഭവിക്കും. വിപക്ഷാഹവത്തിങ്കൽ മാനഭംഗത്തെ വ്രജിക്കും.
അവന്റെ ചേതസ്സ് ഒരിക്കലും ശാന്തമായി ഭവിക്കില്ല.

സാ—ആദിത്യൻ നാലാംഭാവത്തിൽനിന്നാൽ ദ്രവ്യം, മാനം, കീൎത്തി മുതലായവ അധികമുണ്ടാവുകനിമിത്തം മത്സരികളായിത്തീൎന്ന ബന്ധുക്കളിൽനിന്നുംകൂടി കലഹമുണ്ടായിത്തീരും. അന്യദേശസഞ്ചാരിയായിത്തീരും. ശത്രുക്കളുമായുള്ള യുദ്ധത്തിങ്കൽ മാനക്ഷയംസംഭവിക്കും. അവൻെറ മനസ്സിന്നു ഒരുകാലത്തും ശമനമുണ്ടാകയില്ല. എല്ലായ്പോഴും അടക്കമില്ലാതെ ഓരോ കാൎയ്യങ്ങളിൽ ബുദ്ധിമുട്ടിക്കൊണ്ടിരിക്കുമെന്നു സാരം.

സുതസ്ഥാനഗേ പൂൎവ്വജാപത്യതാപീ
കുശാഗ്രീയ ബുദ്ധീ രവൌ മന്ത്രവിദ്യഃ
രതോ വഞ്ചനേ സഞ്ചയേപി പ്രമാദീ
മൂതിഃ ക്രോധരോഗാദിജാ ഭാവനീയാ. 9

അ—രവി സുതസ്ഥാനഗനായിരിക്കുംസമയത്തിങ്കൽ പൂൎവ്വജാപത്യതാപിയായും കുശാഗ്രീയബുദ്ധിയായും മന്ത്രവിദ്യനായും വഞ്ചനത്തിങ്കൽ രതനായും സഞ്ചയത്തിങ്കലും പ്രമാദിയായും ഭവിക്കും. ക്രോധരോഗാദിജയായിരിക്കുന്ന മൃതി ഭാവനീയയാകുന്നു.

സാ—ആദിത്യൻ അഞ്ചാമേടത്തുനിന്നാൽ ഒന്നാമത്തെ പുത്രൻ മരിച്ചിട്ടുള്ള ദുഃഖം അനുഭവിക്കും. ദൎഭാഗ്രംപോലെയുള്ള ബുദ്ധിയുള്ളവനായിരിക്കും. സൂക്ഷ്മബുദ്ധിയായിരിക്കുമെന്നു സാരം. മന്ത്രശാസ്ത്രത്തെ അഭ്യസിച്ച മന്ത്രവാദിയായോ അല്ലെങ്കിൽ നീതിശാസ്ത്രത്തെ അഭ്യസിച്ച മന്ത്രിയായോ ഭവിക്കും. അന്യന്മാരെ ചതിപ്പാൻ താല്പൎയ്യമുള്ളവനായിരിക്കും. പണം സമ്പാദിക്കുന്നതിലും ജാഗ്രതയുണ്ടാവുകയില്ല. പലേ വീഴ്ചകളും സംഭവിക്കും. ഉദരരോഗംകൊണ്ടോ തത്തുല്യമായ ഗ്രന്മാദിരോഗങ്ങളെക്കൊണ്ടോ മരണം സംഭവിക്കും.

രിപുധ്വംസകൃദ്ഭാസ്കരോ യസ്യ ഷഷ്ഠോ
തനോതി വ്യയം രാജതോ മിത്രതോവാ
കുലേ മാതുരാപച്ചതുഷ്പാദതോ വാ
പ്രയാണേ നിഷാദൈർവ്വിഷാദം ലഭേത. 10

അ—യാതൊരുത്തന്നു ഭാസ്കരൻ ഷഷ്ഠത്തിങ്കൽ സ്ഥിതിചെയ്യുന്നു അവൻ രിപുധ്വംസകൃത്തായി ഭവിക്കും. രാജാവു ഹേതുവായിട്ടോ മിത്രങ്ങൾ ഹേതുവായിട്ടോ വ്യയത്തെ തനനം ചെയ്യുന്നു. മാതാവിന്റെ കുലത്തിങ്കൽ ചതുഷ്പാദങ്ങളിൽനിന്നു് ആപത്തും ഭവിക്കുന്നു. പ്രയാണത്തിങ്കൽ നിഷാദന്മാർ ഹേതുവായിട്ടു വിഷാദത്തെ ലഭിക്കും.

സാ—ആദിത്യൻ ആറാമേടത്തു നിന്നാൽ ശത്രുക്കളെ നശിപ്പിക്കുന്നവനായിരിക്കും. രാജാവു ശിക്ഷിക്കുകനിമിത്തം ധനവ്യയം സംഭവിക്കും. അല്ലെങ്കിൽ ബന്ധുകാൎയ്യത്തിന്നായി ധനവ്യയത്തെ ചെയ്യും. അമ്മയുടെ ഗൃഹത്തിങ്കൽവെച്ചു് (അമ്മാത്തുവെച്ചു്) നാല്ക്കാലികൾനിമിത്തമുള്ള ആപത്തുണ്ടാകും. ഗജാശ്വാദിവാഹനങ്ങളിൽനിന്നു വീഴുകകൊണ്ടോ നാല്ക്കാലികൾ കുത്തുകനിമിത്തമോ ആപത്തുണ്ടാകുമെന്നറിയുക. യാത്രയിൽ വഴിമദ്ധ്യത്തിങ്കൽവെച്ചു ദുഷ്ടന്മാരായ നിഷാദജാതിക്കാർ മുതലായവർ നിമിത്തം ദുഃഖത്തെ അനുഭവിക്കും. വഴിയിൽ കള്ളന്മാരിൽനിന്നുള്ള ഭയം സംഭവിക്കും.

ദ്യൂനനാഥോ യദാ ദ്യൂനയാതോ നരസ്യ
പ്രിയാതാപനം പിണ്ഡപീഡാ ച ചിന്താ
ഭവേത്തുച്ഛലബ്ധിഃ ക്രയേ വിക്രയേപി
പ്രതിസ്പർദ്ധയാ നൈതി നിദ്രാം കദാചിൽ. 11

അ—യാതൊരിക്കൽ ദ്യൂനനാഥൻ നരന്നു ദ്യൂനയാതനായി ഭവിക്കുന്നു അപ്പോൾ പ്രിയാതാപനവും

പിണ്ഡപീഡയും ചിന്തയും ക്രയത്തിങ്കലും വിക്രയത്തിങ്കലും ശൃംഖലബന്ധിയും ഭവിക്കും. പ്രതിസ്വരൻ ഹേതുവായിട്ടു് ഒരിക്കലും നിദ്രയെ പ്രാപിക്കുന്നില്ല.

സാ—ജന്മകാലത്തിങ്കൽ ആദിത്യൻ ഏഴാംഭാവത്തിങ്കൽ നിന്നാൽ ഭാര്യാദുഃഖം സംഭവിക്കും. ഭാര്യയ്ക്കു രോഗാദ്യുപദ്രവങ്ങളുണ്ടാകും. തനിക്കു ശരീരരോഗാദ്യുപദ്രവമുണ്ടാകും. അനേകം പദാൎത്ഥങ്ങളെ മോഹിച്ചിട്ടു് അതു ലഭിക്കായ്കയാൽ മനസ്സിന്നു വ്യാകുലതയുണ്ടാകും. കൊള്ളക്കൊടുക്കുന്നതിൽ (കച്ചോടത്തിൽ) അത്യല്പമായ ലാഭംമാത്രമേ സിദ്ധിക്കയുള്ളു. അന്യന്മാരുടെ ഗുണങ്ങളെ കാണുകനിമിത്തമുള്ള മത്സരംകൊണ്ടു ഒരിക്കലും ഉറക്കം വരികയുമില്ല.

ക്രിയാലംപടസ്തഷ്ടമേകഷ്ടഭാഗീ
വിദേശീയദാരാൻ ഭജേദാപ്യവസ്തു
വസു ക്ഷീണതാ ദസ്യുതോ വാ വിളംബാ-
ദ്വിപദ് ഗുഹ്യജാ ഭാനുനോഗ്രാ ഭവേച്ച. 12

അ—അഷ്ടമത്തിങ്കൽ ഭാനു ഹേതുവായിട്ടാകട്ടെ ക്രിയാലംപടനായി കഷ്ടഭാഗിയായിട്ടു വിദേശീയദാരങ്ങളെയോ അവസ്തുവിനേയോ ഭജിക്കും. ദസ്യുക്കളിൽനിന്നോ വിളംബം ഹേതുവായിട്ടോ വസു ക്ഷീണതയും ഗുഹ്യജയായി ഉഗ്രയായിരിക്കുന്ന വിപത്തും ഭവിക്കും.

സാ—ആദിത്യൻ എട്ടാംഭാവത്തിങ്കൽ നിന്നാൽ അനേകം പ്രവൃത്തികളിൽ ഉള്ള [illegible] തയില്ലാത്ത താല്പൎയ്യംനിമിത്തം കഷ്ടത [illegible] കും. അന്യദേശങ്ങളിലുള്ള വേശ്യാസ്ത്രീ [illegible] സക്തി ഹേതുവായിട്ടും അഭക്ഷ്യങ്ങളാ [illegible] ള്ള താല്പൎയ്യം ഹേതുവായിട്ടും കഷ്ടാ [illegible] ളുവൻ

നിമിത്തവും ദ്രവ്യനാശം സംഭവിക്കും. അതാതുസമയത്തു ചെയ്യേണ്ടതു ചെയ്യാൻ കാലഹരണം വരിക. നിമിത്തവും ദ്രവ്യനാശമുണ്ടാകും. ഗുഹ്യപ്രദേശത്തിങ്കൽ കഠിനരോഗവും സംഭവിക്കും. അല്ലെങ്കിൽ സ്ത്രീഗമനത്തിൻെറ ആധിക്യംനിമിത്തം ധാതുക്ഷയം കൊണ്ടുള്ള പലേ രോഗങ്ങളും സംഭവിക്കും.

ദിവാനായകേ ദൃഷ്ടതാ കോണയാതേ
ന ചാപ്നോതി ചിന്താവിരാമോസ്യ ചേതഃ
തപശ്ചാസ്ത്യയായിച്ഛയാനി പ്രയാതി
ക്രിയാതുംഗതാം തപ്യതേ സോദരേണ. 13

അ— ദിവാനായകൻ കോണയാതനായിരിക്കും സമയത്തിങ്കൽ ദൃഷ്ടതാ ഭവിക്കുന്നു. ചിന്താവിരാമം ഇവൻെറ ചേതസ്സിനെ പ്രാപിക്കുന്നതുമില്ല. അനിച്ഛയായിരിക്കുന്ന തപശ്ചാസ്ത്യഹേതുവായിട്ടും ക്രിയാതുംഗതയെ പ്രാപിക്കുന്നു. സോദരനാൽ തപിക്കപ്പെടുന്നു.

സാ—ആദിത്യൻ ഒമ്പതാമേടത്തുനിന്നാൽ ദുഷ്ടനായിത്തീരും. മനസ്സിൽ ഒരിക്കലും വിചാരമില്ലാതെ വരുന്നതല്ല. എല്ലാഴ്പ്പോഴും മനോവിചാരംകൊണ്ടു ബുദ്ധിമുട്ടുണ്ടാകും. തപസ്സിനെ അനുഷ്ഠിക്കണമെന്നു മോഹമില്ലെങ്കിലും തപസ്വിയാണെന്ന് അന്യന്മാരെ ഭ്രമിപ്പിക്കാൻതക്ക കൃത്രിമവേഷംകെട്ടി ഒരു മാതിരി പൂജ്യതയെ ലഭിക്കും. സഹോദരൻ ഇവനെ പലവിധവും ദുഃഖിപ്പിക്കുകയും ചെയ്യും.

പ്രയാതോംശുമാൻ യസ്യ മേഷൂരണോസ്യ
ശ്രമഃ സിദ്ധിദോ രാജതുല്യോ നരസ്യ
ജനന്യാസ്തഥാ സ്യാതനാമാതനോതി
ക്ലമഃ സംഭവേദപ്പവൈശ്വിപ്രയോഗഃ. 14

അ—യാവനൊരുത്തന്ന് അംശുമാൻ മേഷൂരണം

ത്തിങ്കൽ പ്രയാതനാകുന്നു. ഈ നരന്റെ ശ്രമം രാജതുല്യമായി സിദ്ധിദമായി ഭവിക്കും. അപ്രകാരം ജനനിക്കു യാതനയേയും ആതനനംചെയ്യുന്നു. ക്ലമവും സംഭവിക്കും. വല്ലഭന്മാരോടു വിപ്രയോഗവും സംഭവിക്കും.

സാ—ആദിത്യൻ പത്താംഭാവത്തിങ്കൽനിന്നാൽ ചെയ്യുന്ന ശ്രമങ്ങളെല്ലാം ഫലിക്കും. രാജാക്കന്മാരെപ്പോലെ ഇവന്റെ ശ്രമത്തിങ്കൽ അന്യന്മാർ സഹായിക്കുകയും അതുനിമിത്തം സർവ്വാർത്ഥസിദ്ധിയുള്ളവനായിരിക്കയും ചെയ്യും. അമ്മയ്ക്കു രോഗങ്ങളുണ്ടാകും. ഇഷ്ടജനങ്ങളോട് ഒരുമിച്ചിരിപ്പാൻ സംഗതിയാകയുമില്ല. അതുകൾനിമിത്തം മനോവ്യസനവും ദേഹത്തിന്നു വാട്ടവും പ്രായേണ എല്ലായ്പ്പോഴും ഉണ്ടായിരിക്കും.

രവൌസംഭവേത്സുഖം ച ലാഭോപയാതേ
നൃപദ്വാരതോ രാജമുദ്രാധികാരാൽ
പ്രതാപാനലേ ശത്രവഃ സംപതന്തി
ശ്രിയോനേകധാ ദുഃഖമംഗോത്ഭവാനാം. 15

അ—രവി ലാഭോപയാതനായിരിക്കും സമയത്തിങ്കൽ നൃപദ്വാരേണയും രാജമുദ്രാധികാരം ഹേതുവായിട്ടും സുഖം സംഭവിക്കും. പ്രതാപാനലങ്കൽ ശത്രുക്കൾ സംപതിക്കുന്നു. അനേകപ്രകാരം ശ്രീകളും അംഗോത്ഭവന്മാർക്കു ദുഃഖവും ഭവിക്കും.

സാ—ആദിത്യൻ പതിനൊന്നാംഭാവത്തിങ്കൽ നിന്നാൽ രാജാക്കന്മാർവഴിയായും രാജാക്കന്മാരുടെ അധികാരമുദ്ര ലഭിച്ച് ആ വഴിയായും ദ്രവ്യലാഭമുണ്ടാകും. തിയ്യിൽ പാററകൾ വീഴുന്നതുപോലെ ഇവന്റെ പ്രതാപത്തിങ്കൽ ശത്രുക്കൾ വീണുനശിച്ചു

ചോകം. വളരെവിധത്തിലുള്ള ഐശ്വൎയ്യങ്ങൾ അനുഭവിപ്പാൻ സംഗതിവരും. പുത്രന്മാൎക്ക രോഗാദ്യരിഷ്ടങ്ങളെക്കൊണ്ടുള്ള ദുഃഖവും ഉണ്ടാകും.

രവിൎദ്ദ്വാദശേ നേത്രദോഷം കരോതി
വിപക്ഷാഹവേ ജായതേസൌ ജയശ്രീഃ
സ്ഥിതേൎല്ലിപ്സയാ ലീയതേ ദേഹദുഃഖം
പിതൃവ്യാപദോ ഹാനിരദ്ധ്വപ്രദേശേ. 16

അ—ദ്വാദശത്തിങ്കലുള്ള രവി നേത്രദോഷത്തെ ചെയ്യുന്നു. വിപക്ഷാഹവത്തിങ്കൽ ഈ ജയശ്രീ ജനിക്കുന്നു. സ്ഥിതിയുടെ ലിപ്സ ഹേതുവായിട്ട ദേഹദുഃഖം ലയിക്കുന്നു. പിതൃവ്യാപത്തുകളും അദ്ധ്വപ്രദേശത്തിങ്കൽ ഹാനിയും ഭവിക്കുന്നു.

സാ—ആദിത്യൻ പന്ത്രണ്ടാംഭാവത്തിങ്കൽനിന്നാൽ കണ്ണിൽ രോഗം നിമിത്തമുള്ള സുഖക്കേടുണ്ടാകും. ശത്രുക്കളോടുള്ള യുദ്ധത്തിങ്കൽ ജയലക്ഷ്മിയെ പ്രാപിക്കും. തനിക്ക നല്ല സ്ഥിതി കിട്ടേണമെന്നുള്ള മോഹംനിമിത്തം ശരീരദുഃഖത്തെ വിചാരിക്കുന്നതല്ല. ശരീരക്ലേശം അനുഭവിച്ചാലും മൎയ്യാദ കിട്ടണമെന്നുവെച്ച് അദ്ധ്വാനിക്കുന്നവനായിത്തീരും. അച്ഛന്റെ ഭ്രാതാക്കന്മാൎക്ക് (അപ്ഫന്മാൎക്കും വലിയച്ഛന്മാൎക്കും) ആപത്തുകൾ സംഭവിക്കും. വഴിമദ്ധ്യത്തിങ്കൽവെച്ച സ്വശരീരനാശവും വന്നുകൂടും. അദ്ധ്വപ്രദേശേ എന്നുള്ളതിനെ പിതൃവ്യാപദഃ എന്നുള്ളേടത്തും അന്വയിച്ച വഴിമദ്ധ്യത്തിങ്കൽവെച്ച കള്ളന്മാർ നിമിത്തമോ മറ്റോ പിതൃവ്യന്മാൎക്ക് ആപത്തു സംഭവിക്കുമെന്ന് അൎത്ഥത്തെ ഗ്രഹിച്ചുകൊള്ളണമെന്നും ഒരു പക്ഷമുണ്ട്. ആ പക്ഷത്തിങ്കൽ ഹാനിഃ എന്നുള്ളേടത്തേക്കും പിതൃവ്യാണാം എന്നു ചേൎത്തു പിതൃവ്യന്മാൎക്ക വഴിമദ്ധ്യത്തിങ്കൽവെച്ച് ആപത്തും അൎത്ഥ

നിമിത്തം മരണവും സംഭവിക്കുമെന്നും മറെറാരു പക്ഷമുണ്ട്.

ഇതി രവേസ്തനാദി ഭാവഫലം.

അ—ഇപ്രകാരം രവിയുടെ തനാദിഭാവഫലം അഭിഹിതമായി.

സാ—ഇങ്ങിനെ സൂര്യൻ ലഗ്നംമുതൽ പന്ത്രണ്ടാമേടംവരേയുള്ള ഭാവങ്ങളിൽ നിന്നാലത്തെ ഫലങ്ങൾ പറയപ്പെട്ടു.

ഇതി ചമൽകാരചിന്താമണിവ്യാഖ്യാനേ
ശാണോല്ലേഖനാഖ്യാനേ നീലകണ്ഠീയേ
രവിതനാദി ഭാവഫലം.

---

വിധുർഗ്ഗോകുളീരാജഗഃ സൻ വപുഃസ്ഥോ
ധനാഢ്യക്ഷമാനന്ദലാവണ്യപൂർണ്ണം
വിധത്തേധമം ക്ഷീണദേഹം ദരിദ്രം
ജഡം ശ്രോത്രഹീനം നരം ശേഷലഗ്നേ. 17

അ—വിധു ഗോകുളീരാജഗനായി സന്നായിട്ടു വപുസ്ഥനായാൽ നരനെ ധനാഢ്യക്ഷനായും ആനന്ദലാവണ്യപൂർണ്ണനായും, ശേഷലഗ്നത്തിങ്കൽ സ്ഥിതനായാൽ അധമനായും ക്ഷീണദേഹനായും ദരിദ്രനായും ജഡനായും ശ്രോത്രഹീനനായും വിധാനം ചെയ്യുന്നു.

സാ—മേടം, ഇടവം, കർക്കിടകം ഇതുകളിൽ ഒരു രാശി ലഗ്നമാവുകയും ആ ലഗ്നത്തിൽ ചന്ദ്രൻ നില്ക്കുകയും ചെയ്താൽ (ഇവിടെ ചന്ദ്രനും ഇതിലേതെങ്കിലും ഒരു രാശിയിൽതന്നെയായിരിക്കണം. എടവാന്ത്യം ലഗ്നവും ചന്ദ്രൻ മിഥുനാദ്യത്തിങ്കൽ ലഗ്നഭാവസ്ഥനും എന്നിങ്ങിനെ ഇതുകളിൽനിന്നു വേറെ ഒരു രാശി

യിൽ ലഗ്നഭാവത്തിലായാൽ പോരാ. ലഗ്നം ഈ രാശികളല്ലാതേയും ചന്ദ്രൻ ഈ രാശികളിൽ ലഗ്നഭാവത്തിലായും വന്നാലും മതിയായില്ല. മീനാന്ത്യം ലഗ്നമാകുന്നു. ചന്ദ്രൻ മേഷാദ്യത്തിൽ ലഗ്നഭാവത്തിൽ നില്ക്കുന്നു. ഇങ്ങിനെ വന്നാലും മതിയായില്ല, എന്നുള്ള വിശേഷത്തെ തോന്നിക്കുവാനാകുന്നു ഇവിടെ ഗോകുളീരാജഗഃ എന്നു ചന്ദ്രവിശേഷണമായും ശേഷലഗ്നേ എന്നേടത്തു ശേഷപദം ചന്ദ്രവിശേഷണമല്ലാതെ ലഗ്നവിശേഷണമായും കൊടുത്തതെന്ന് അറിയുക.) വലിയ ധനികനും എല്ലായ്പോഴും സന്തോഷശാലിയും ലാവണ്യമുള്ളവനും ആയിത്തീരും. ലാവണ്യമെന്നാൽ വിശേഷപ്പെട്ട രത്നാദികളിലെപ്പോലെ ശരീരത്തിന്മേൽ മിന്നുന്നതുപോലെയുണ്ടാവുന്ന ശോഭയാകുന്നു. ഇതിനെത്തന്നെയാണ് ശോഭാനൈഗന്ധ്യം എന്നും പറയുന്നതു്. ഈ മൂന്നു രാശികൾ കഴിച്ചു ശേഷം ഒമ്പതിൽ ഏതെങ്കിലും രാശിലഗ്നമായും അവിടെ ലഗ്നഭാവത്തിങ്കൽ ചന്ദ്രനും വന്നാൽ അധമനായും ശരീരം മെലിഞ്ഞവനായും ദരിദ്രനായും അറിവില്ലാത്തവനായും ബധിരനായും വരുന്നതാകുന്നു. ബധിരനെന്നാൽ ചെകിടു കേൾക്കാൻ വഹിയാത്തവനാകുന്നു. അധമനെന്നാൽ ഗുണരഹിതൻ. അധമ്മാദിദോഷങ്ങളുള്ളവനെന്നു ഗ്രഹിച്ചുകൊൾക. എടവത്തിൽ ചന്ദ്രൻ ഉച്ചസ്ഥനും കർക്കടകത്തിൽ ക്ഷേത്രസ്ഥനും മേടത്തിൽ ബന്ധുഗ്രഹോച്ചസ്ഥനും ഉച്ചാരോപിയുമാകയാൽ ശുഭഫലപ്രദനായതാണെന്ന് അറിഞ്ഞുകൊൾക. ഇവിടെ ഗോകുളീരാജഗഃ എന്ന ക്രമത്തെ സ്വീകരിച്ചതു് ഇടവത്തിൽ ശുഭാധിക്യമുണ്ടെന്നും കർക്കടകത്തിൽ അതിലും ന്യൂനശുഭഫലപ്ര

ദനെന്നും മേടത്തിൽ അതിലും ന്യൂനശുഭഫലത്തെ കൊടുക്കുന്നവനാകുന്നുവെന്നും വിശേഷത്തെ ഗ്രഹിച്ചുകൊൾക. ചന്ദ്രൻെറ സ്വരൂപകഥനത്തിങ്കൽ വരാഹമിഹിരാചാൎയ്യൻ പ്രാജ്ഞനാണെന്നു പറഞ്ഞിരിക്കെ ആ ചന്ദ്രൻെറ ലഗ്നസ്ഥിതിയിങ്കൽ ജഡനാകുവാൻ സംഗതിയില്ലല്ലൊ എന്നു ശങ്കിക്കുന്നുവെങ്കിൽ ജലമയനായ ചന്ദ്രനു മാന്ദ്യം ഉചിതമാകയാൽ ബുദ്ധിയുണ്ടെങ്കിലും ആ ബുദ്ധിക്ക് ആശുഗ്രാഹിതചമുണ്ടാവുന്നതല്ലാസ്കയാൽ ജഡനെന്നു പറഞ്ഞതാകുന്നുവെന്നു വിചാരിക്കാം. അല്ലെങ്കിൽ ജഡനെന്നുള്ളതിന്നു വാക്സാമൎത്ഥ്യമില്ലാത്തവനെന്ന് അൎത്ഥം ഗ്രഹിച്ചുകൊൾക. അത ഏവ ജഡം മൂകമിതി വിവരണകാരഃ.

ഹിമാംശൌ വസുസ്ഥാനഗേ ധാന്യലാഭഃ
ശരീരേതിസൌഖ്യം വിലാസോംഗനാനാം
കുടുംബെ രതിൎജ്ജായതേ തസ്യ ഉച്ചാ
വശം ദൎശനേ യാതി ദേവാംഗനാപി. 18

അ—ഹിമാംശു വസുസ്ഥാനഗനായിരിക്കുംസമയത്തിങ്കൽ ധാന്യലാഭവും ശരീരത്തിങ്കൽ അതിസൌഖ്യവും അംഗനമാരുടെ വിലാസവും കുടുംബത്തിങ്കൽ ഉച്ചയായിരിക്കുന്ന രതിയും ജനിക്കുന്നു. അവൻെറ ദൎശനത്തിങ്കൽ ദേവാംഗനയും വശത്തെ യാനംചെയ്യുന്നു.

സാ—ചന്ദ്രൻ രണ്ടാംഭാവത്തിങ്കൽനിന്നാൽ നെല്ലുമുതലായ ധാന്യങ്ങൾ ധാരാളം സിദ്ധിക്കും. ശരീരസൌഖ്യം നല്ലവണ്ണമുണ്ടാകും. സ്ത്രീകളുടെ വിലാസവും സംഭവിക്കും. അവൻെറ ഭാൎയ്യമാർ നല്ല വിലാസമുള്ളവരായിരിക്കും. വിലാസശബ്ദംകൊണ്ട് ജനനവശാലുള്ള സ്വരൂപശോഭയും ആഭരണാദികളെ

ക്കൊണ്ടും സംസ്കാരവശേനയുമുള്ള ശോഭയും ക്രീഡാസാമത്ഥ്യവും ഗ്രഹിക്കപ്പെടാം. അവന്നു കുടുംബത്തിലുള്ള പ്രീതി ലഘുവായിരിക്കും. അവനെ കാണുന്നസമയം ദേവസ്ത്രീകൾകൂടി വശപ്പെടും. മനുഷ്യസ്ത്രീകൾ സ്വാധീനമാകുവാൻ പ്രയാസമില്ലെന്ന് അത്ഥാപത്തികൊണ്ടു കിട്ടുന്നു. അത്യന്തം സൌന്ദയ്യശാലിയായിരിക്കുമെന്നു ഗ്രഹിക്കുക.

വിധൌ വിക്രമേണൈതി വിത്തം തപസ്വീ
ഭവേദ്ഭാമിനീരഞ്ജിതോപ്യഗ്ര്യകീത്തിഃ
കിയച്ചിന്തയേത്സാഹജം തസ്യ ശമ്മ
പ്രതാപോജ്ജ്വലോ ധമ്മിണോ വൈജയന്ത്യാ.

അ—വിധു വിക്രമത്തിങ്കൽ (അദ്ധ്യാഹൃതമേതൽപദം) സ്ഥിതനായിരിക്കും സമയത്തിങ്കൽ വിക്രമംകൊണ്ടു വിത്തത്തെ പ്രാപിക്കുന്നു. ഭാമിനീരഞ്ജിതനാണെങ്കിലും തപസ്വിയായും ധമ്മിയുടെ വൈജയന്തിഹേതുവായിട്ട് അഗ്ര്യകീത്തിയായും പ്രതാപോജ്ജ്വലനായും ഭവിക്കും. അവൻെറ സാഹജമായിരിക്കുന്ന ശമ്മത്തെ കിയത്തെന്നു ചിന്തിക്കാമൊ?

സാ—ചന്ദ്രൻ മൂന്നാംഭാവത്തിങ്കൽനിന്നാൽ പരാക്രമംകൊണ്ടു ദ്രവ്യത്തെ സമ്പാദിക്കും. സ്ത്രീകൾ വന്നു മനസ്സിളക്കുവാൻ തക്കവിധം പ്രലോഭിപ്പിച്ചാലും തപസ്സിലുള്ള ആസക്തിയെ വിടുന്നതല്ല. ധാമ്മികന്മാരുടെ വേഷത്തെ നടിക്കുകനിമിത്തം വളരെ കീത്തിയുള്ളവനായിത്തീരും. നടിക്കുന്നതുപോലെ ധമ്മബുദ്ധിയുള്ളവനും ധമ്മകാൎയ്യങ്ങളെ നടത്തുന്നവനുമായി ഇരിക്ക ഇല്ല. പ്രതാപംകൊണ്ടു പ്രകാശിച്ചവനായിരിക്കും. അവന്നു സഹോദരന്മാർനിമിത്തമുള്ള സുഖം എത്രയുണ്ടാകുമെന്നു വിചാരിപ്പാൻകൂടി

പ്രയാസമായിരിക്കും. അത്രുഷ്ഠം സഹോദരസൌഖ്യമുള്ളവനായിത്തീരും. ധർമ്മിണോ വൈജയന്ത്യാ ധർമ്മവതഃ പതാകയാ ധർമ്മധ്വജിതേ്വനേത്യൎത്ഥഃ ഇതി വ്യാഖ്യേയം.

യദാ ബന്ധുഗോ ബാന്ധവൈരത്രിജന്മാ
നൃപദ്വാര സൎവ്വാധികാരീ സദൈവ
വയസ്യാദിമേ താദൃശം നൈവ സൌഖ്യം
സുതസ്ത്രീഗണാത്തോഷമായാതി സമ്യക്. 20

അ — അത്രിജന്മാവു യാതൊരിക്കൽ ബന്ധുഗനാകുന്നു, അപ്പോൾ ബാന്ധവന്മാരേക്കൊണ്ടുള്ള സൌഖ്യം ഭവിക്കുന്നു. എല്ലായ്പ്പോഴും നൃപദ്വാരസൎവ്വാധികാരിയായിത്തന്നെ ഭവിക്കുന്നു. ആദിമമായിരിക്കുന്ന വയസ്സിങ്കൽ താദൃശമായിരിക്കുന്ന സൌഖ്യം ഇല്ല തന്നെ. സുതസ്ത്രീഗണം ഹേതുവായിട്ടു വഴിപോലെ തോഷത്തെ ആയാനം ചെയ്യുന്നു.

സാ — ചന്ദ്രൻ നാലാംഭാവത്തിങ്കൽനിന്നാൽ ബന്ധുജനങ്ങൾനിമിത്തമുള്ള സുഖം അനുഭവിക്കും. എല്ലായ്പ്പോഴും രാജധാനിയിൽ വലിയ അധികാരങ്ങൾ സിദ്ധിക്കും. ബാല്യകാലത്തിങ്കൽ അത്രുഷ്ഠ സൌഖ്യം ഉണ്ടാവുക ഇല്ല. ബാല്യകാലം കഴിഞ്ഞു യൌവനകാലം വന്നാൽ ഭാൎയ്യാപുത്രാദികൾനിമിത്തം വഴിപോലെ സന്തോഷത്തെ അനുഭവിക്കും.

യദാ പഞ്ചമേ യസ്യ നക്ഷത്രനാഥോ
ദദാതീഹ സന്താന സന്തോഷമേവ
മതിം നിൎമ്മലാം രത്നലാഭം ച ഭൂമിം
കുസീദേന നാനാൎത്ഥയോ വ്യാവസായാൽ. 21

അ — യാതൊരിക്കൽ യാവനൊരുത്തനു നക്ഷത്രനാഥൻ പഞ്ചമത്തിങ്കൽ സ്ഥിതിചെയ്യുന്നു അ

ഭപ്പോഠ അവന്ന് ഇവിടെ സന്താനസന്തോഷത്തെ യും നിമ്മലയായിരിക്കുന്ന മതിയേയും രത്നലാഭത്തേ യും ഭൂമിയേയും ദാനം ചെയ്യുന്നതന്നെ. കുസീദംകൊ ണ്ടുള്ള വ്യവസായം ഹേതുവായിട്ടു നാനാപ്തികഠ ഭ വിക്കുന്നു.

സാ— ചന്ദ്രൻ അഞ്ചാംഭാവത്തിങ്കൽ നില്ക്കു മ്പോഠ സന്താതിനിമിത്തം ഉള്ള സന്തോഷത്തെ അ നുഭവിക്കും. ബുദ്ധിയിൽ രാഗദ്വേഷം മുതലായ മ ലങ്ങളുണ്ടാവുന്നതല്ല. രത്നങ്ങഠ ലഭിപ്പാൻ ഇടവ രും. അതാതുജാതി പദാൎത്ഥങ്ങളിലെ ശ്രേഷ്ഠവസ്തുക്ക ളെ ലഭിപ്പാനിടവരുമെന്നും ഒരു പക്ഷമുണ്ടു്. ഭൂമി യേയും ലഭിക്കും. സ്വന്തമായി ഭൂമികളെ വാങ്ങുവാൻ സാധിക്കും. ഉത്സാഹംനിമിത്തം സ്വന്തം ദ്രവ്യത്തെ പലിശയ്ക്കു കൊടുക്കുക എന്ന കച്ചവടം നടത്തി അ നേകപ്രകാരത്തിലുള്ള വസ്തുക്കളെ സമ്പാദിക്കും.

രിപൌ രാജതേ വിഗ്രഹേണാപി രാജാ
ജിതാസ്തേ ഹി ഭൂയോ വിധൌ സംഭവന്തി
തദാഗ്രേരയോ നിഷ്പ്രഭാ ഭൂയസാപി
പ്രതാപോജ്ജ്വലോ മാതൃശീലോ ന തദ്വൽ. 22

അ— വിധു രിപുവിങ്കൽ സ്ഥിതനായിരിക്കും സ മയത്തിങ്കൽ രാജാവായിട്ടു രാജിക്കുന്നു. വിഗ്രഹംകൊ ണ്ടു ജിതന്മാരാണെങ്കിലും ആ അരികഠ പിന്നേയും സംഭവിക്കുന്നുവെന്നു പ്രസിദ്ധമാകുന്നു. തദഗ്രത്തി ങ്കൽ അരികളും പ്രായേണ നിഷ്പ്രഭന്മാരായി ഭവിക്കും. പ്രതാപോജ്ജ്വലനായും അതുപോലെ മാതൃശീലന ല്ലാതേയും ഭവിക്കും.

സാ— ചന്ദ്രൻ ആറാംഭാവത്തിങ്കൽനിന്നാൽ രാ ജാവിനെപ്പോലെ ശോഭയുള്ളവനായിരിക്കും. ശത്രു

ക്കളെ യുദ്ധംകൊണ്ടു ജയിച്ചാലും ആ ശത്രുക്കൾ പി ന്നേയും ശത്രുത്വം വിടാതെതന്നെ നിലനില്ക്കും. അ വൻെറ മുമ്പിൽ വന്നാൽ ശത്രുക്കൾപോലും കീഴട ങ്ങി പ്രഭയില്ലാത്തവരായിത്തീരും. അതിനാ തക്ക പ്ര താപമുള്ളവനായി വരുമെന്നു ഗ്രഹിച്ചുകൊൾക. അ മ്മയുടെ സ്വഭാവം ഇവനിൽ കാണുകയുമില്ല.

ദദ്ദാരശം സപ്തമേ ശീതരശ്മിഃ
ധനിത്വം ഭവേദധ്വവാണിജ്യതോപി
രത സ്ത്രീജനേ മൃഷ്ടഭുഗ്ലുബ്ധചേതാഃ
കൃശഃ കൃഷ്ണപക്ഷേ വിപക്ഷാഭിഭൂതഃ. 23

അ—സപ്തമത്തിങ്കലുള്ള ശീതരശ്മി ദാരശത്തെ ദത്തായി ഭവിക്കും. അധ്വവാണിജ്യം ഹേതുവായി ട്ടെങ്കിലും ധനിത്വം ഭവിക്കും. കൃഷ്ണപക്ഷത്തിലെ ങ്കിൽ സ്ത്രീജനത്തിങ്കൽ രതനായും മൃഷ്ടഭുക്കായും ലു ബ്ധചേതസ്സായും കൃശനായും വിപക്ഷാഭിഭൂതനായും ഭവിക്കു.

സാ—ചന്ദ്രൻ ഏഴാമേടത്തു നിന്നാൽ ഭാര്യാസു ഖം ഉണ്ടാകും. വഴിയാത്രകൊണ്ടോ കച്ചവടംകൊ ണ്ടോ ധനികനായിത്തീരും. അല്ലെങ്കിൽ അന്യരാജ്യ ങ്ങളുമായി കച്ചോടംചെയ്തു ധനികനായിത്തീരും. ഈ പറഞ്ഞ ഫലമെല്ലാം ശുക്ലപക്ഷചന്ദ്രനാണെങ്കിലുള്ള താകുന്നു. കറുത്തപക്ഷത്തിൽ ജനനമായിരിക്കയും ച ന്ദ്രൻ ഏഴാംഭാവത്തിങ്കൽ നില്ക്കുകയും ചെയ്താൽ സ്ത്രീ കളിൽ അത്യാസക്തിയുണ്ടാകും. മൃഷ്ടമായി ഭക്ഷിക്കു ന്നവനായിരിക്കും. മനസ്സിങ്കൽ ലോഭം (ധനം ചി ലവുചെയ്യുന്നതിന്നുള്ള മടിയും പരദ്രവ്യത്തിലുള്ള ആ ഗ്രഹവും) ഉള്ളവനായിരിക്കും. ശരീരം മെലിഞ്ഞി രിക്കും. ശത്രുക്കളാൽ പരിഭവിക്കപ്പെടും.

സഭാ വിദ്യതേ ഭൈഷജീ തസ്യ ഗേഹേ
പചേൽ കഢിചിൽ കഥാമുദ്ഗോദകാനി
മഹാവ്യാധയോ ഭീതയോ വാരി ഭ്രതാഃ
ശശീ ക്ലേശകൃത്സങ്കടാന്യഷ്ടമസ്ഥഃ. 24

അ— അഷ്ടമസ്ഥനായിരിക്കുന്ന ശശി ക്ലേശകൃത്താകുന്നു. അവൻെറ ഗേഹത്തിങ്കൽ ഭൈഷജിയായിരിക്കുന്ന സഭാ ഭവിക്കുന്നു. ഒരിക്കൽ കഥാമുദ്ഗോദകങ്ങളെ പചിക്കും. വാരിഭ്രതങ്ങളായിരിക്കുന്ന മഹാവ്യാധികളും ഭീതികളും സങ്കടങ്ങളും ഭവിക്കും.

സം— ചന്ദ്രൻ എട്ടാംഭാവത്തിങ്കൽനിന്നാൽ ദുഃഖങ്ങളെ ഉണ്ടാക്കും. അവൻെറ ഗൃഹത്തിങ്കൽ വൈദ്യന്മാരുടെ സഭയുണ്ടാകും. എന്നാൽ എല്ലാപ്പോഴും രോഗം പിടിപെട്ടു വൈദ്യന്മാരെ ആശ്രയിക്കേണ്ടിവരും. ചിലപ്പോളെല്ലാം കഷായങ്ങളും പരിപ്പിൻവെള്ളവും മററം ഉണ്ടാക്കേണ്ടിവരും. നീരുകൊണ്ടുള്ള മഹാവ്യാധികളും ജലഭയവും പലവിധത്തിലുള്ള സങ്കടങ്ങളും ഉണ്ടാകും. വാരിഭ്രതാ മഹാവ്യാധയഃ എന്നു പറഞ്ഞതുകൊണ്ടു മഹോദരം മുതലായ വ്യാധികളെ ഗ്രഹിക്കാം. പ്രമേഹാദികളേയും ഗ്രഹിക്കാമെന്നു പക്ഷാന്തരവുമുണ്ട്. ഈ ചന്ദ്രൻ ബലാധികനാണെങ്കിൽ അവൻ വൈദ്യനായിത്തീരുമെന്നും മററ രോഗികൾക്കുവേണ്ടി ഇവൻെറ ഗൃഹത്തിൽവെച്ചു കഷായാദികളുണ്ടാക്കിക്കൊടുക്കുമെന്നും ഫലം കല്പിക്കാം.

തപോഭാവഗസ്താരകേശോ ജനസ്യ
പ്രജാശ്ച ദ്വിജാ വന്ദിനസ്തം സ്തുവന്തി
ഭവത്യേവ ഭാഗ്യാധികോ യൌവനാദേഃ
ശരീരേ സുഖം ചന്ദ്രവത്സാഹസം ച. 25

അ—ജനനത്തിന്നു താരകേശൻ തപോഭാവഗനാണെങ്കിൽ ദ്വിജന്മാരും പ്രജകളും വന്ദികളായിട്ട് അവനെ സ്തുതിക്കുന്നു. യൌവനാദി ഹേതുവായിട്ടു ഭാഗ്യാധികനായി ഭവിക്കുന്നതന്നെ. ശരീരത്തിങ്കൽ ചന്ദ്രനെപ്പോലെ സുഖവും സാഹസവും ഭവിക്കുന്നു.

സാ—ചന്ദ്രൻ ഒമ്പതാംഭാവത്തിങ്കൽ നിന്നാൽ ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രന്മാരും മററു ജനങ്ങളും സ്തുതിപാഠകന്മാരേപ്പോലെ അവനെ സ്തുതിക്കും. ഗുണങ്ങൾ എത്രയുണ്ടോ അതിലധികം ഗുണമുള്ളവനാണെന്നു പറയും. യൌവനം, ധനം, പ്രഭുത്വം മുതലായതുകൊണ്ട് അതിഭാഗ്യവാനായിത്തീരും. ശരീരം ചന്ദ്രനെപ്പോലെ അന്യന്മാക്കാഹ്ലാദകാരിയായും സുഖമുള്ളതായും വരും. അല്ലെങ്കിൽ ചന്ദ്രനെപ്പോലെ ക്ഷയവൃദ്ധികളോടുകൂടിയുള്ള സുഖം വരും. ചിലപ്പോൾ അതിസുഖവാനായിരിക്കും. ചിലപ്പോൾ സുഖം ക്ഷയിക്കും. സാഹസക്കാരനായിരിക്കും.

സുഖം ബാന്ധവേഭ്യഃ ഖഗേ ധമ്മകമ്മാ
സമുദ്രാംഗജേ ശം നരേശാദിതോപി
നവീനാംഗനാവൈഭവേ സുപ്രിയത്വം
പുരോജാതകേ സൌഖ്യമല്പം കരോതി. 26

അ—സമുദ്രാംഗജൻ ഖഗനായിരിക്കും സമയത്തിങ്കൽ ധമ്മകമ്മാവായി ഭവിക്കും. ബാന്ധവന്മാരിൽനിന്നുള്ള സുഖവും നരേശാദിയിങ്കൽനിന്നുള്ള ശവും ഭവിക്കുന്നു. നവീനാംഗനാ വൈഭവത്തിങ്കൽ സുപ്രിയത്വത്തേയും പുരോജാതകനിൽ അല്പമായിരിക്കുന്ന സൌഖ്യത്തേയും ചെയ്യുന്നു.

സാ—ചന്ദ്രൻ പത്താംഭാവത്തിങ്കൽനിന്നാൽ ബന്ധുക്കളിൽനിന്നും രാജാക്കന്മാർ പ്രഭുക്കന്മാർ മുതലായവരിൽനിന്നും സുഖം സംഭവിക്കും. പുതിയതായ ഭാൎയ്യമാൎക്ക പ്രഭുത്വമുണ്ടാവുക നിമിത്തം ഇഷ്ടമുള്ളവനായി വരും. ഒന്നാമത്തെ പുത്രനിൽ അല്പമായ സൌഖ്യമുണ്ടാകും. അല്ലെങ്കിൽ ഭൃത്യസുഖം കുറഞ്ഞിരിക്കും.

വ്രജേദ് ഭൂമിപാദീന്ദുനാ ലാഭഗേന
പ്രതിഷ്ഠാധികാരാംബരാണി ക്രമേണ
ശ്രിയോഥ സ്ത്രിയോന്തഃപുരേ വിശ്രമസ്ഥാഃ
ക്രിയാവൈകൃതീ കന്യകാ വസ്തുലാഭഃ. 27

അ—ലാഭഗനായിരിക്കുന്ന ഇന്ദു ഹേതുവായിട്ട് ഭൂപനിൽനിന്നു ക്രമംകൊണ്ടു പ്രതിഷ്ഠാധികാരാംബരങ്ങളെ വ്രജിക്കും. അന്തഃപുരത്തിങ്കൽ ശ്രീകളും അനന്തരം സ്ത്രീകളും വിശ്രമസ്ഥകളായും ക്രിയാവൈകൃതിയായിരിക്കുന്ന കന്യകയും വസ്തുലാഭവും ഭവിക്കും.

സാ—ചന്ദ്രൻ പതിനൊന്നാംഭാവത്തിങ്കൽ നിന്നാൽ ക്രമത്താലെ രാജാവു പക്കൽനിന്നു സ്ഥിരതയുള്ള ഒരു അധികാരവും വസ്ത്രാദിസംഭാവനയും അതുകൊണ്ടു പ്രതിഷ്ഠയും കിട്ടും. അവന്റെ ഗൃഹമദ്ധ്യത്തിങ്കൽ സ്ത്രീകളും ശ്രീകളും സുഖമായി പാൎക്കും. അനേകപ്രകാരത്തിലുള്ള പദാൎത്ഥങ്ങൾ ലഭിക്കും. പ്രവൃത്തികളിൽ വികാരഭേദമുള്ള കന്യകയും ഉണ്ടാകും.

ശശീ ദ്വാദശേ ശത്രുനേത്രാദിചിന്താ
വിചിന്ത്യാസദാ സദ്വ്യയോ മംഗലേനി
പിതൃവ്യാദിമാത്രാദി നാന്തൎവ്വിഷാദോ
ന ചാപ്നോതി കാമം പ്രിയാല്പപ്രിയത്വം. 28

അ—ശശീ ദ്വാദശത്തിങ്കൽ സ്ഥിതനാകുന്നുവെങ്കിൽ എല്ലായ്പോഴും ശത്രുനേത്രാദിചിന്താ വിചിന്ത്യ

യാകുന്നു. മംഗലംകൊണ്ടു സദ്വ്യയവും പിതൃവ്യാദി മാതൃാദി ഹേതുവായിട്ട് അന്തർഭാഗത്തിങ്കൽ വിഷാദവും ഭവിക്കും. കാമത്തെ പ്രാപിക്കുന്നില്ല. പ്രിയാല്പപ്രിയത്വത്തെ പ്രാപിക്കയും ചെയ്യുന്നു.

സാ—ചന്ദ്രൻ പന്ത്രണ്ടാംഭാവത്തിങ്കൽ നിന്നാൽ ശത്രുക്കളിൽനിന്നുള്ള ഭയത്തേയും നേത്രരോഗത്തേയും എല്ലായ്പോഴും കാത്തുകൊണ്ടുതന്നെയിരിക്കണം. വിവാഹം മുതലായ മംഗലകാര്യങ്ങൾക്കുവേണ്ടി സദ്വ്യയംചെയ്ത് ദ്രവ്യം ചിലവായിപ്പോകും. ഇളയച്ഛൻ, വലിയച്ഛൻ, അവരുടെ ഭാര്യമാർ, പുത്രന്മാർ, അമ്മ, അമ്മാമൻ മുതലായവർ ഹേതുവായിട്ടു മനസ്സിൽ ദുഃഖമുണ്ടാകും. ഇഷ്ടവസ്തുവിനെ പ്രാപിക്കയില്ല. ഭാര്യമാൎക്കു തന്നിൽ അല്പമായ സന്തോഷമേ ഉണ്ടാകയുള്ളു. അവൎക്ക് അത്യന്തം ഇഷ്ടനായിത്തീരുകയില്ല.

ഇതി ചന്ദ്രസ്യ ഭാവഫലം.

അ—ഇപ്രകാരം ചന്ദ്രന്റെ ഭാവഫലം അഭിഹിതമായി.

സാ—ഇങ്ങിനെ ചന്ദ്രൻ ലഗ്നംമുതൽ പന്ത്രണ്ടാമേടം വരേയുള്ള ഭാവങ്ങളിൽ നിന്നാലുള്ള ഫലങ്ങളെ പറഞ്ഞിരിക്കുന്നു.

ഇതി ചമൽകാരചിന്താമണിവ്യാഖ്യാനേ
ശാണോല്ലേഖനാഖ്യാനേ നീലകണ്ഠീയേ
ചന്ദ്രഭാവഫലം.

---

വിലഗ്നേ കുജേ ദണ്ഡലോഹാഗ്നിഭീതിഃ
തപേന്മാനസം കേസരീ കിം ദ്വിതീയഃ
കളത്രാദിഘാതഃ ശിരോനേത്രപീഡാ
വിപാകേ ഫലാനാം സദൈവോപസൎഗ്ഗഃ. 29

അ— കുജൻ വിലഗ്നത്തിങ്കൽ സ്ഥിതനായിരിക്കുംസമയത്തിങ്കൽ ദണ്ഡലോഹാഗ്നിഭീതി മാനസത്തെ തപിക്കും. കളത്രാദിഘാതവും ശിരോനേത്രപീഡയും ഫലങ്ങളുടെ വിപാകത്തിങ്കൽ എല്ലായ്പ്പോഴും തന്നെ ഉപസൎഗ്ഗവും ഭവിക്കുന്നു. അപ്രകാരമെങ്കിലും ദ്വിതീയനായിരിക്കുന്ന കേസരിയോ എന്നു തോന്നും.

സാ—കുജൻ രണ്ടാംഭാവത്തിങ്കൽ നില്ക്കുന്നുവെങ്കിൽ രാജശിക്ഷയിങ്കൽനിന്നും അന്യൻ അടിക്കുന്നതിൽനിന്നും ശസ്ത്രങ്ങളിൽനിന്നും അഗ്നിയിങ്കൽനിന്നും ഉള്ള ഭയംനിമിത്തം മനോദുഃഖമുണ്ടാകും. ഭാൎയ്യാപുത്രാദികൾക്കു നാശവും ശിരോരോഗവും നേത്രരോഗവും ഉണ്ടാകും. ഏതു കാൎയ്യത്തിന്നാരംഭിച്ചാലും ഫലാനുഭവത്തിന്നു മുമ്പായി ഓരോ വിഘ്നങ്ങൾ സംഭവിക്കും. ഇങ്ങിനെയുള്ള ദോഷങ്ങൾ നേരിട്ടാലും രണ്ടാമത്തെ സിംഹമാണോ എന്നു തോന്നത്തക്കവിധം പ്രതാപം നടിക്കുകയും ചെയ്യും. ഇവിടെ കേസരീ കിം ദ്വിതീയഃ എന്നതിനെ ദണ്ഡലോഹാഗ്നിഭീതിഃ എന്നതിൻെറ ഉപമാനമായും സ്വീകരിക്കാമെന്ന് ഒരു പക്ഷമുണ്ടു്. അപ്പോൾ ദണ്ഡലോഹാഗ്നികളിൽനിന്നുള്ള ഭയം രണ്ടാമതൊരു സിംഹംപോലെ മനോദുഃഖത്തെ ഉണ്ടാക്കും. ഇവിടെ ദ്വിതീയഃ എന്നതു വ്യൎത്ഥമാണെന്ന് ഒരു ആക്ഷേപവുമുണ്ടു്. മനസ്താപകത്ത്വരൂപസാധാരണധൎമ്മംകൊണ്ടു ഭീതിയിങ്കൽ സിംഹസാദൃശ്യവൎണ്ണനം ചെയ്കയാണല്ലോ ഇവിടെ ചമല്ക്കാരകം. അവിടെ ദ്വിതീയഃ എന്ന വിശേഷണം വ്യൎത്ഥമാണു്. രണ്ടാമത്തെ സിംഹമെന്നതുകൊണ്ട് ഒരു ആവശ്യവുമില്ല എന്നാകുന്നു ആക്ഷേപക്കാരുടെ ആശയം. ഒരിക്കൽ ഒരു സിംഹത്തിങ്കൽനിന്നു

ള്ള ഉപദ്രവത്തെ അനുഭവിച്ചുവന്നു രണ്ടാമതു വരുന്ന സിംഹം അധികമായ മനസ്താപത്തെ ഉണ്ടാക്കുവാൻ സംഗതിയുണ്ടല്ലോ. പൂൎവ്വാനുഭൂതോപദ്രവസ്മാരകത നിമിത്തം അതിന്നു വഴിയുണ്ടു്. ആകയാൽ താപാധിക്യപ്രതിപാദനോപയോഗിത്വം നിമിത്തം ദ്വിതീയപദത്തിന്നു വൈയൎത്ഥ്യമില്ലെന്നു് അന്യന്മാർ വാദിക്കുന്നു. ഒന്നാമതു കാണിച്ച അന്വയത്തിങ്കൽ ഈ ശങ്കകൾക്കുതന്നെ അവകാശമില്ല. എങ്കിലും തഥാപി എന്നു് അദ്ധ്യാഹരിക്കേണ്ടുന്ന ക്ലേശം അവിടെ അധികംതന്നെ. ഈ രണ്ടു പക്ഷങ്ങളിൽ ഏതാണു് അധികം ഭംഗിയുള്ളതെന്നു സഹൃദയന്മാർ സ്വീകരിക്കട്ടെ. എന്നാൽ ''സത്വം യസ്യ പ്രസാദാൽ ഭവതി തനുമതാമപ്രകമ്പ്യം വിപദ്ഭിസ്സൂജ്ജദ്വൈരിപ്രപഞ്ചത്രുടനപടുതരപ്രക്രമോ വിക്രമശ്ച'' ഇത്യാദി പ്രമാണങ്ങളെക്കൊണ്ടു് എത്രയോ വലിയ ആപത്തുകൾ വന്നാലും ഇളക്കം വരാത്തവിധമുള്ള ധൈൎയ്യത്തേയും ശത്രുക്കളെ നിശ്ശേഷം നശിപ്പിക്കത്തക്ക പരാക്രമത്തേയും ഉണ്ടാക്കിത്തരുവാൻ ശക്തനായ കുജൻ ലഗ്നഭാവത്തിൽ നില്ക്കുമ്പോൾ രണ്ടാമതൊരു സിംഹമോ എന്നു തോന്നുമാറു ധീരനായും പരാക്രമിയായും ഇരിക്കുവാൻ ധാരാളം യുക്തിയുണ്ടെന്നു കരുതി അദ്ധ്യാഹാരവും ദൂരാകൎഷണവുമെന്ന ക്ലേശദ്വയത്തെ സഹിച്ചുംകൊണ്ടു ഞാനാദ്യം വ്യാഖ്യാനിച്ച അന്വയത്തെ സ്വീകരിച്ചതാകുന്നു.

ഭവേത്തസ്യ കിം വിദ്യമാനേ കുടുംബേ
ധനേംഗാരകോ യസ്യ ലബ്ധേ ധനേ കിം
യഥാ ത്രായതേ മൎക്കടഃ കണ്ഠഹാരം
പുനഃ സമ്മുഖം കോ വ്രജേദ്വാദഭഗ്നഃ. 30

അ—യാവനൊരുത്തന്ന് അംഗാരകൻ ധനത്തിങ്കൽ സ്ഥിതനാകുന്നു അവന്നു കുടുംബം വിദ്യമാനമായിരിക്കും സമയത്തിങ്കൽ എന്ത്? ധനം ലബ്ധമായിരിക്കും സമയത്തിങ്കലും എന്ത്? മക്കടെൻ കണ്ഠഹാരത്തെ യാതൊരുപ്രകാരം ത്രാണംചെയ്യുന്നു. വാദഭഗ്നനായിരിക്കുന്ന ഏവനൊരുത്തൻ പിന്നെ സമ്മുഖത്തെ വ്രജിക്കും.

സാ—കുജൻ രണ്ടാംഭാവത്തിങ്കൽ നിന്നാൽ അവന്നു കുടുംബം ഉണ്ടായിട്ടും ഫലം എന്ത്? ഒരു ഫലവുമുണ്ടാവില്ല. കുടുംബസൌഖ്യമെന്നത് ഒരിക്കലും ഉണ്ടാവുന്നതല്ല. ധനം ലഭിക്കപ്പെട്ടാലും എന്ത്? ഒരു പ്രയോജനവുമില്ല. ധനം ഉണ്ടാവും. എന്നാലും അതിനെ വേണ്ടവിധം അനുഭവിക്കുകയില്ലെന്നു താൽപര്യം. വാനരന്റെ കഴുത്തിൽ ഒരു മുത്തുമാല ഇട്ടാൽ അതിനെ അവൻ എങ്ങിനെ രക്ഷിക്കും; അതുപോലെ അവൻ കുടുംബത്തേയും ധനത്തേയും രക്ഷിക്കുന്നതല്ലാതെ വേണ്ടവിധം കുടുംബരക്ഷചെയ്യുകയും കുടുംബസുഖമനുഭവിക്കയും ദ്രവ്യത്തെ രക്ഷിച്ചു വൎദ്ധിപ്പിക്കുകയും താനനുഭവിക്കയും ഒന്നും ചെയ്യുന്നതല്ല. അവനോടു വാഗ്വാദത്തിന്നുപോയാൽ ഏവനും വാദത്തിങ്കൽ തോററുപോകും. പിന്നെ അവന്റെ നേരിട്ടു വരുന്നതല്ല. ഭയപ്പെട്ടു ദൂരെ ഒഴിച്ചു പോകും.

കുതോ ബാഹുവീൎയ്യം കുതോ ബാഹുലക്ഷ്മീ-
സ്തൃതീയേ ന ചേന്മംഗലോ മാനവാനാം
സഹോത്ഥവ്യഥാ വൎണ്ണ്യതേ കേന തേഷാം
തപശ്ചൎയ്യയാ ചോപഹാസഃ കഥം സ്യാൽ. 31

അ—മാനവന്മാൎക്ക തൃതീയത്തിങ്കൽ മംഗലൻ

ഭവിക്കുന്നില്ലെങ്കിൽ ബാഹുവീര്യം എന്തു ഹേതുവാ യിട്ട്? ബാഹുലക്ഷ്മി എന്തു ഹേതുവായിട്ട്? അവരു ടെ സഹോദരവ്യഥാ ആരാൽ വർണ്ണിക്കപ്പെടുന്നു? ത പശ്ചര്യകൊണ്ട് ഉപഹാസം എങ്ങിനെ ഭവിക്കും?

സാ—ചൊവ്വ മൂന്നാംഭാവത്തിങ്കൽ നില്ക്കുന്നി ല്ലെങ്കിൽ എവിടെനിന്നു കയ്യൂക്കുണ്ടാകും? ബാഹുസ മ്പത്തും എവിടെനിന്നുണ്ടാകും? സഹോദരന്മാരുനി മിത്തമുള്ള ദുഃഖത്തെ ആരു വർണ്ണിക്കുന്നു. തപസ്സി നെ അനുഷ്ഠിക്കുകനിമിത്തം പരിഹാസവും എങ്ങി നെയുണ്ടാകും? എന്നാൽ ഇതെല്ലാം മൂന്നാമേടത്തു ചൊ വ്വ നില്ക്കുന്നതിനാലുണ്ടാകുന്ന ഫലങ്ങളാകുന്നുവെന്നു താല്പര്യം. കയ്യൂക്കു ധാരാളമുണ്ടാകും. തൻെറ കയ്യൂക്കു കൊണ്ടുതന്നെ ദ്രവ്യത്തെ സമ്പാദിക്കും. സഹോദര ന്മാർനിമിത്തം ദുഃഖമനുഭവിക്കും. തപസ്വിയായി രിക്കുമെങ്കിലും അന്യന്മാർ ഇവനെ വ്യാജത്താലുള്ള തപസ്സാണെന്നു പറഞ്ഞു പരിഹസിക്കും.

യദാ ഭൃഗുസുതഃ സംഭവേത്തുര്യഭാവേ
തദാ കിം ഗ്രഹാഃ സ്വാനുകൂലാ ജനാനാം
സുഹൃദ്വർഗ്ഗസൌഖ്യം ന കിഞ്ചിദ്വിചിന്ത്യം
കൃപാ വസ്തുഭൂമീർല്ലഭേത ക്ഷമാപാൽ. 32

അ—ഭൃഗുസുതൻ യാതൊരിക്കൽ തുര്യഭാവത്തിങ്കൽ സംഭവിക്കും അപ്പോൾ ജനങ്ങൾക്കു ഗ്രഹങ്ങൾ സ്വാ നുകൂലന്മാരാകുമോ? സുഹൃദ്വർഗ്ഗസൌഖ്യം കുറഞ്ഞൊ ന്നും വിചിന്ത്യമല്ല. ക്ഷമാപങ്കൽനിന്നു കൃപാവസ്തു ഭൂമികളെ ലഭിക്കും.

സാ—കുജൻ നാലാംഭാവത്തിങ്കൽ നിന്നാൽ മ റ്റ് ഏതുഗ്രഹങ്ങൾ അനുകൂലന്മാരായാലും ശുഭഫലം

അനുഭവിക്കപ്പെടുന്നതല്ല. ബന്ധുസമൂഹംകൊണ്ടുള്ള (അമ്മ അമ്മാമൻ മരുമകൻ മുതലായവർ) വൈഷമ്യം ഒട്ടും ഉണ്ടാകുമെന്നു വിചാരിക്കതന്നെ വേണ്ട. എന്നാലും രാജാവിൻെറ ദയനിമിത്തം വസ്ത്രലാഭവും ഭൂമിലാഭവും ഉണ്ടാവുകയും ചെയ്യും.

കുജേ പഞ്ചമേ ജാഠരാഗ്നിർബ്ബലീയാൻ
ന ജാതം ന ജാതം നിഹന്ത്യേക ഏവ
തദാനീമനല്പാ മതിഃ കിൽബിഷേപി
സ്വയം ദുഃഖവത്തപ്യതേന്തഃ സദൈവ. 38

അ—കുജൻ പഞ്ചമത്തിങ്കൽ സ്ഥിതനായിരിക്കും സമയത്തിങ്കൽ ജാഠരാഗ്നി ബലീയാനായിട്ടും അപ്പോഠം കിൽബിഷത്തിങ്കൽ അനല്പയായിരിക്കുന്ന മതിയും ഭവിക്കുന്നു. എല്ലായ്പോഴും അന്തർഭാഗത്തിങ്കൽ ദുഃഖമെന്നപോലെ താനേ തപിക്കുന്നുതന്നെ. ഈ കുജൻ ഏകൻതന്നെ ജാതനെ ജാതനെ നിഹനിക്കാതിരിക്കുന്നില്ല.

സാ—കുജൻ അഞ്ചാംഭാവത്തിങ്കൽനിന്നാൽ ജഠരാഗ്നിക്കു വളരെ ശക്തിയുണ്ടാകും. അത്യഗ്നികൊണ്ടുള്ള ഉപദ്രവവും വന്നേക്കാം. പാപകർമ്മങ്ങഠം ചെയ്യുവാൻ വളരെ താൽപര്യവുമുണ്ടാകും. തിളയ്ക്കുന്ന പാലിനെപ്പോലെ അവൻെറ മനസ്സ് എല്ലായ്പോഴും ചുട്ടുകൊണ്ടുതന്നെയിരിക്കും. എന്നാൽ ഓരോരോ മനോരാജ്യങ്ങളെക്കൊണ്ടു മനസ്സു ദുഃഖപ്പെടാത്തസമയം ഒരിക്കലും ഉണ്ടാകുന്നതല്ലെന്നു താൽപര്യം. എത്ര സന്തതിയുണ്ടായാലും ആ സന്താനങ്ങളെ എല്ലാം നശിപ്പിക്കാൻ ഈ അഞ്ചാമേടത്തു നില്ക്കുന്ന കുജൻ ഒരാഠംതന്നെ മതിയാവുന്നതാകുന്നു.

ന തിഷ്ഠന്തി ഷഷ്ഠേരയോംഗാരകേ വൈ
തദംഗേരിതാഃ സംഗരേ ശക്തിമന്തഃ
മനീഷാ സുഖീ മാതുലോ വാ ന തദ്വ
ദ്വിലീയേത വിത്തം ലഭേതാപി ഭൂരി. 34

അ—അംഗാരകൻ ഷഷ്ഠത്തിങ്കൽ സ്ഥിതനായിരിക്കും സമയത്തിങ്കൽ ശക്തിമാന്മാരായിരിക്കുന്ന അരികളും തദംഗേരിതന്മാരായിട്ട സംഗരത്തിങ്കൽ സ്ഥിതിചെയ്യുന്നില്ല. മനീഷാ ഭവിക്കും. മാതുലൻ സുഖിയായി ഭവിക്കില്ല. അതുപോലെ വിത്തം വിലയിക്കും. എങ്കിലും ഭൂരിയായിരിക്കുന്ന വിത്തത്തെ ലഭിക്കുകയും ചെയ്യും.

സാ—കുജൻ ആറാംഭാവത്തിങ്കൽനിന്നാൽ അവന്റെ ശത്രുക്കൾ എത്ര പ്രബലന്മാരായിരുന്നാലും അവന്റെ മന്ത്രിമാർ ബന്ധുക്കൾ മുതലായ അംഗങ്ങളോടുതന്നെ തോററ് ഓടിപ്പോകുന്നതല്ലാതെ യുദ്ധത്തിങ്കൽ നേരിട്ടുനില്ക്കാൻ കഴിയുകയില്ല. ബുദ്ധിശക്തിയും നല്ലവണ്ണമുണ്ടാകും. അവന്റെ അമ്മാമന സുഖമുണ്ടാകുന്നതല്ല. ദ്രവ്യം പൂർവ്വാജ്ജിതമായുള്ളതു നശിക്കും എന്നാലും രണ്ടാമതു സ്വാജ്ജിതമായി വളരെ ദ്രവ്യമുണ്ടാകയും ചെയ്യും. മാതുലൊ വാ ന എന്നതിന്റെ സ്ഥാനത്തു മാതുലേയോ ന എന്ന ഒരു പാഠമുണ്ട്. ആ പാഠത്തിൽ അവന്റെ അമ്മാമന്റെ മകനു സുഖമുണ്ടാകുന്നതല്ല എന്നത്ഥം. മാതുലേയോപി എന്ന മറെറാരു പാഠവുമുണ്ട്. ആ പക്ഷത്തിൽ അമ്മാമൻ മകൻ സുഖവാനായിരിക്കുമെന്ന അത്ഥത്തെ ഗ്രഹിച്ചുകൊൾക. എന്നാൽ ആറാംഭാവം പാപന്മാക്കിഷ്ടഭാവമാകയാലും 'അക്കാംശേ സൌഖ്യാംസ്വാം താതശ്ചാദ്യൃദിതസവ്വവസ്തൂനാം കാര

കതാക്കാദീനാം വിജ്ഞേയം പോഷണേ തഥാ ഹന്ത്രേ' എന്ന വചനമുണ്ടാകയാലും സുതമിത്രദാരസഹജാദികാരകത്വം കുജന്നുണ്ടാകകൊണ്ടും മാതുലതൽപുത്രാദികൾക്കു സുഖമുണ്ടാകുമെന്നുതന്നെ യുക്തമായിരിക്കും. എങ്കിലും 'താമ്രഹേമാദിവസ്തൂനാം സ്വോക്താനാം ബാന്ധവാ അപി കുജപ്രദത്വാത്തു രോഗാദിപ്രശ്നേ രിപൌ ഖരാഃ' എന്ന വചനമുണ്ടാകയാൽ രോഗാരിഷ്ടത്തിന്നും അവകാശമില്ലായ്ക ഇല്ല. ആകയാൽ രണ്ടു പാഠവും സംഗതമെന്നും മാതുലതൽപുത്രാദിബന്ധുക്കൾക്കു രോഗവിഷയം ദുഃഖവും കാര്യവിഷയം സുഖവുമെന്നു കല്പിക്കാമെന്നും യുക്തിസിദ്ധമായിക്കണ്ടിരിക്കുന്നു.

അനാചാരഭൃതേന പാണിഗ്രഹേണ
പ്രയാണേന വാണിജ്യതോ നോ നിവൃത്തിഃ
മുഹുർഭംഗദ സ്പൃദ്ധിനാം മേദിനീജഃ
പ്രഹാരാർത്തൈഃ സപ്തമേ ദംപതിഘ്നഃ. 35

അ—സപ്തമത്തിങ്കലുള്ള മേദിനീജൻ സ്പൃദ്ധികളുടെ പ്രഹാരാർത്തങ്ങളെക്കൊണ്ടു പിന്നെയും പിന്നെയും ഭംഗദനും ദമ്പതിഘ്നനുമാകുന്നു. അനാചാരഭൃതമായിരിക്കുന്ന പാണിഗ്രഹംകൊണ്ടും വാണിജ്യം ഹേതുവായിട്ടുള്ള പ്രയാണംകൊണ്ടും നിവൃത്തിഭവിക്കുന്നില്ല.

സാ—കുജൻ ഏഴാംഭാവത്തിങ്കൽനിന്നാൽ വിവാഹശ്രമം ദോരമായിട്ടും കച്ചവടം ദോരമായിട്ടും ദൂരദേശയാത്രചെയ്യാനല്ലാതെ മടങ്ങിവരുവാനുള്ള അവസരം ചുരുക്കമായിരിക്കും. വിവാഹം സാധിക്കാൻ വേണ്ടിയും കച്ചവടത്തിന്നുവേണ്ടിയും പ്രായേണ എ

ല്ലായ്പോഴും യാത്രയിലിരിക്കും. മത്സരക്കാരായ ശ ത്രുക്കളോടു പൊരുതീട്ട് അവരുടെ പ്രഹാരങ്ങളേററു ദുഃഖിച്ച പിന്നെയും പിന്നെയും തോററു അനുഭവി ക്കും. സ്ത്രീയ്ക്കാണ് ഏഴിൽ കുജനെങ്കിൽ ഭത്തൃനാശ വും പുരുഷനാണെങ്കിൽ ഭാൎയ്യാനാശവും സംഭവിക്കും.

ശുഭാസ്തസ്യ കിം ഖേചരാഃ കുൎയ്യരന്യേ
വിധാനേപി ചേദഷ്ടമേ ഭൂമിസൂനുഃ
സഖാ കിന്ന ശത്രൂയതേ സൽകൃതോപി
പ്രയത്നേ കൃതേ ഭൂയതേ ചോപസൎഗ്ഗൈഃ. 36

അ — ഭൂമിസൂനു അഷ്ടമത്തിലാണെങ്കിൽ അവ ന്ന് അന്യന്മാരായി ശുഭന്മാരായിരിക്കുന്ന ഖേചര ന്മാർ വിധാനത്തിങ്കലാണെങ്കിലും എന്തിനെ ചെ യ്യും. സൽകൃതനാണെങ്കിലും സഖാവു ശത്രുവായി ഭ വിക്കുന്നില്ലേ? പ്രയത്നം കൃതമായിരിക്കും സമയത്തി ങ്കലും ഉപസൎഗ്ഗങ്ങളാൽ ഭവിപ്പു എന്നാളളതുണ്ടാകുന്നു.

സാ — കുജൻ അഷ്ടമഭാവത്തിങ്കൽ നില്ക്കുന്നുവെ ങ്കിൽ വ്യാഴം മുതലായ ശുഭഗ്രഹങ്ങൾ ഭാഗ്യഭാവത്തി ങ്കൽ നില്ക്കുന്നുണ്ടെങ്കിലും കൂടി ഒരു ശുഭഫലവും അ നുഭവിപ്പാൻ സംഗതിവരുന്നതല്ല. ബന്ധുക്കളെ എ ത്രമാത്രം സൽകരിച്ചുവെച്ചാലും ഏതെങ്കിലും സംഗ തിവശാൽ അവർ ശത്രുക്കളായിത്തീരാതെയിരിക്ക കയില്ല. ഏതൊരു കാൎയ്യത്തിന്നുവേണ്ടി പ്രയത്നംചെ യ്താലും അക്കാൎയ്യങ്ങൾക്കെല്ലാം വിഘ്നങ്ങൾ നേരിടാ തെയിരിക്കയില്ല. ആ വിഘ്നങ്ങളെ തീൎത്തു വിചാ രിച്ചകാൎയ്യം സാധിക്കുന്നതു ദുൎല്ലഭമാകുന്നു.

മഹോഗ്രാ മതിൎഭാഗ്യവിത്തം മഹോഗ്രം
തപോഭാവഗോ മംഗലസ്ഥം കരോതി

ഭവേന്നാദിമഃ സ്യാലകഃ സോദരോ വാ
കുതോ വിക്രമസ്തുച്ഛലാഭോ വിപാകേ. 37

അ—തപോഭാവഗനായിരിക്കുന്ന മംഗലൻ അവനെ ഭാഗ്യവിത്തനാക്കിയും മഹോഗ്രനാക്കിയും ചെയ്യുന്നു. മഹോഗ്രയായിരിക്കുന്ന മതി ഭവിക്കുന്നു. ആദിമനായിരിക്കുന്ന സ്യാലകനും സോദരനും ഭവിക്കില്ല. വിക്രമം എവിടെ. വിപാകത്തിങ്കൽ തുച്ഛലാഭം ഭവിക്കും.

സാ—കുജൻ ഒമ്പതാംഭാവത്തിങ്കൽ നില്ക്കുമ്പോഠം ഭാഗ്യംകൊണ്ടു പ്രസിദ്ധിയുള്ളവനായിരിക്കും. ഭാഗ്യം ഹേതുവായിട്ടു ധനികനായിരിക്കുമെന്നും ഗ്രഹിക്കാം. വലിയ തേജസ്വിയായിത്തീരും. കഠിനപ്രവൃത്തിക്കാരനായിരിക്കുമെന്നും ഗ്രഹിക്കാം. ബുദ്ധി അതികഠിനസ്വഭാവയായിരിക്കും. ഭാൎയ്യയുടെ ഒന്നാമത്തെ സഹോദരൻ ഉണ്ടാവുന്നതല്ല. തനിക്കു സോദരൻ ഉണ്ടാവുന്നതല്ല. പരാക്രമവും ഉണ്ടാവില്ല. പ്രവൃത്തികളെടുത്താൽ എത്രയോ തുച്ഛമായ ലാഭം മാത്രമേ ഉണ്ടാകയുള്ളു. പ്രവൃത്തിക്കനുരൂപമായ ഫലം ഉണ്ടാവുന്നതല്ല.

കുലേ തസ്യ കിം മംഗലം മംഗലോ നോ
ജനൈൎഭ്രയതേ മദ്ധ്യഭാവേ യദി സ്യാൽ
സ്വതഃ സിദ്ധ ഏവാവതംസായതേസൌ
വരാകോപി കണ്ഠീരവഃ കിം ദ്വിതീയഃ. 38

അ—മദ്ധ്യഭാവത്തിങ്കൽ മംഗലൻ ഭവിക്കില്ല എങ്കിൽ അവന്റെ കുലത്തിങ്കൽ മംഗളം ഭവിക്കുമോ? ജനങ്ങളാൽ ഭവിപ്പു എന്നുള്ളതുണ്ടാകുന്നു. ഇവൻ താനേ സിദ്ധനായിട്ടുതന്നെ അവതംസംപോലെ ആച-

രിക്കനു. വരാകനാണെങ്കിലും ദ്വിതീയനായിരിക്കുന്ന കണ്ഠീരവനോ എന്നു തോന്നും.

സാ—ചൊവ്വ പത്താംഭാവത്തിങ്കൽ നില്ക്കുന്നില്ലെങ്കിൽ അവൻെറ വംശത്തിൽതന്നെ മംഗളം ഉണ്ടാകുമോ? ഇല്ല. എന്നാൽ ചൊവ്വ പത്താംഭാവത്തിങ്കൽനിന്നാൽ വംശംമുഴവൻ മംഗളം സംഭവിക്കുമെന്നാൎത്ഥം. അവന്നു വളരെ ആളുകൾ ഭൃത്യന്മാരായി ഉണ്ടാകും. സ്വന്തം ഉത്സാഹംകൊണ്ടുതന്നെ കാൎയ്യങ്ങൾ സാധിപ്പിച്ചു ധനവാനായിത്തീരും. ജനങ്ങൾക്കു ഒരു ശിരോലങ്കാരമെന്നപോലെ മാന്യനായിരിക്കും. ക്ഷുദ്രമായ വംശത്തിങ്കൽ ജനിച്ചവനും തുച്ഛനുമാണെങ്കിലും രണ്ടാമതൊരു സിംഹംപോലെ പരാക്രമശാലിയായിത്തീരും.

കുജഃ പീഡയേല്ലാഭഗോപത്യശത്രൂൻ
ഭവേത്സമ്മുഖോ ദുൎമ്മുഖോപി പ്രതാപാൽ
ധനം വൎദ്ധതേ ഗോധനൈൎവ്വാഹനൈൎവ്വാ
സകൃച്ഛൂന്യതാൎത്ഥേ ച പൈശുന്യഭാവാൽ.

അ—ലാഭഗനായിരിക്കുന്ന കുജൻ അപത്യശത്രുക്കളെ പീഡിപ്പിക്കും. ദുൎമ്മുഖനാണെങ്കിലും പ്രതാപം ഹേതുവായിട്ടു സമ്മുഖനായി ഭവിക്കും. ഗോധനങ്ങളെക്കൊണ്ടോ വാഹനങ്ങളെക്കൊണ്ടോ ധനം വൎദ്ധിക്കുന്നു. പൈശുന്യഭാവം ഹേതുവായിട്ടു് ഒരിക്കൽ അൎത്ഥത്തിങ്കൽ ശൂന്യതയും ഭവിക്കുന്നു.

സാ—കുജൻ പതിനൊന്നാംഭാവത്തിങ്കൽ നിന്നാൽ പുത്രന്മാരേയും ശത്രുക്കളേയും ദുഃഖിപ്പിക്കുന്നവനായിരിക്കും. ശത്രുക്കളെ ദുഃഖിപ്പിക്കുന്നവനെന്നതുകൊണ്ടു പരാക്രമശാലിയായിരിക്കുമെന്നും പുത്രന്മാരെ ദുഃഖിപ്പിക്കുമെന്നതുകൊണ്ടു് അവൎക്കു വേണ്ടുന്ന

തിനെ കൊടുക്കാതെ ലുബ്ധനായിരിക്കുമെന്നും അറിയുക. ജനങ്ങളെ വെറുപ്പിക്കുന്നവനാണെങ്കിലും പ്രതാപശാലിയാകനിമിത്തം ജനങ്ങൾക്കു കാണത്തക്ക യോഗ്യനായിരിക്കും. പശുക്കൾ അശ്വങ്ങൾ മുതലായവ കച്ചവടംചെയ്തു ധനം സമ്പാദിക്കും. എങ്കിലും അന്യന്മാരുടെ ഏഷണി കേൾക്കയാലോ ഇവൻ അന്യനെപ്പററി ഏഷണി പറയുകയാലോ ഒരിക്കൽ ദ്രവ്യനാശം വരും.

ശതാക്ഷോപി തത്സക്ഷതോ ലോഹഘാതൈഃ
കുജോ ദ്വാദശേർത്ഥസ്യ നാശം കരോതി
മൃഷാ കിംവദന്തീഭയം ദസ്യുതോ വാ
കലിഃ പാരധീഹേതുദുഃഖം വിചിന്ത്യം. 40

അ— ദ്വാദശത്തിങ്കൽ കുജൻ അർത്ഥത്തിന്റെ നാശത്തെ ചെയ്യുന്നു. ശതാക്ഷനും ലോഹഘാതങ്ങളെക്കൊണ്ടു തത്സക്ഷതനായി ഭവിക്കുന്നു. അവന്നു മൃഷാകിംവദന്തീഭയവും, ദസ്യുവിങ്കൽനിന്നു ഭയവും കലിയും ഭവിക്കും. പാരധീഹേതുദുഃഖം വിചിന്ത്യമാകുന്നു.

സാ— പന്ത്രണ്ടാംഭാവത്തിങ്കൽ കുജൻ നില്ക്കുന്നുവെങ്കിൽ ദ്രവ്യനാശം സംഭവിക്കും. ദേവേന്ദ്രൻതന്നെയായാലും അവനോടു വിരോധം കാണിച്ചാൽ അവന്റെ ശസ്ത്രപ്രഹാരങ്ങളെക്കൊണ്ടു വ്രണപ്പെട്ടുപോകും. എന്നാൽ ശത്രുക്കളെ ജയിക്കുന്നവനാകുമെന്നു് അർത്ഥം. അന്യന്മാർ അസത്യമായി അപകീർത്തി പറയുന്നതിൽനിന്നും കള്ളന്മാരിൽനിന്നും ഭയവും കലഹവും ഉണ്ടാകുന്നു. മരണംകൊണ്ടുള്ള ദുഃഖത്തേയും വിചാരിക്കണം. പരലോകസംബന്ധി ബുദ്ധി കാരണ ദുഃഖമപി വിചിന്ത്യമിത്യർത്ഥഃ.

ഇതി കുജസ്യ ഭാവഫലം.

അ—ഇപ്രകാരം കുജന്റെ ഭാവഫലം അഭിഹിതമായി.

സാ—ഇങ്ങിനെ കുജൻ ലഗ്നംമുതൽ പന്ത്രണ്ടാമടംവരെയുള്ള ഭാവങ്ങളിൽ നിന്നാലുള്ള ഫലങ്ങളെ പറഞ്ഞിരിക്കുന്നു.

ഇതി ചമൽക്കാരചിന്താമണിവ്യാഖ്യാനേ
ശാര്ണോപല്ലേഖനാഖ്യാനേ നീലകണ്ഠീയേ
കുജഭാവഫലം.

---

ബുധോ മൂൎത്തിഗോ മാൎജ്ജയേദന്യരിഷ്ടം
വരിഷ്ഠാ ധിയോ വൈഖരീവൃത്തിഭാജഃ
ജനാ ദിവ്യചാമീകരീഭൂതദേഹാ-
ശ്ചികിത്സാവിദോ ദുശ്ചികിത്സാ ഭവന്തി. 41

അ—മൂൎത്തിഗനായിരിക്കുന്ന ബുധൻ അന്യരിഷ്ടത്തെ മാൎജ്ജനംചെയ്യും. വരിഷ്ഠകളായിരിക്കുന്ന ധീകൾ ഭവിക്കും. ആ ജനങ്ങൾ വൈഖരീവൃത്തിഭാക്കുകളായി ദിവ്യചാമീകരീഭൂതദേഹന്മാരായി ചികിത്സാവിത്തുകളായി ദുശ്ചികിത്സന്മാരായി ഭവിക്കുന്നു.

സാ—ബുധൻ ലഗ്നഭാവത്തിങ്കൽനിന്നാൽ മററു ഗ്രഹങ്ങൾ അനിഷ്ടഭാവങ്ങളിൽ നിന്നതുനിമിത്തമുണ്ടാകുന്ന അരിഷ്ടങ്ങളെ കൂടി ഈ ബുധൻ കളയും. ബുദ്ധി ശ്രേഷ്ഠയായി വരും. ദുൎമ്മാൎഗ്ഗങ്ങളിൽ ബുദ്ധി പ്രവേശിക്കുകയില്ല. വിശേഷമായ സ്വൎണ്ണംപോലെ പ്രകാശമുള്ള ശരീരശോഭയുണ്ടാകും. സ്പഷ്ടമായി സംസാരിച്ചു ജനപ്രീതി സമ്പാദിച്ചു് അതുനിമിത്തം ഉപജീവനത്തിന്നു വഴിയുണ്ടാകും. ചികിത്സാ അഭ്യസിച്ചു് അതിൽ സാമൎത്ഥ്യമുള്ളവരായിരിക്കും. അവൎക്കു രോഗാദികളുണ്ടായാൽ ചികിത്സിപ്പാൻ പ്രയാസമായിത്തീരും.

ധനേ ബുദ്ധിമാൻ ബോധനേ ബാഹുതേജാഃ
സഭാസംഗതോ ഭാസതേ വ്യാസ ഏവ
പൃഥൂദാരതാ കല്പവൃക്ഷസ്യ തദ്വൽ
ബുധൈഃ സ്തൂയതേ ഭോഗതഃ ശാർങ്ഗപാണിഃ. 42

അ— ബോധനൻ ധനത്തിങ്കൽ സ്ഥിതനായിരിക്കും സമയത്തിങ്കൽ ഇവൻ ഭോഗംകൊണ്ടു ശാർങ്ഗപാണിയായി ബാഹുതേജസ്സായി ബുദ്ധിമാനായിട്ടു ബുധന്മാരാൽ സ്തുതിക്കപ്പെടുന്നു. സഭാസംഗതനായിട്ടു വ്യാസനായിത്തന്നെ ഭാസിക്കുന്നു. അതുപോലെ കല്പവൃക്ഷത്തിൻെറ പൃഥൂദാരതയും ഭവിക്കുന്നു.

സാ— ബുധൻ രണ്ടാംഭാവത്തിങ്കൽ നിന്നാൽ ബുദ്ധിമാനായിവരും. ബാഹുപ്രതാപം വളരെയുണ്ടാകും. ബാഹുതേജസ്സ് എന്നുള്ളതിന്നു ബാഹുക്കളിൽ തേജസ്സോടുകൂടിയവൻ. തേജസ്സ്=പ്രതാപം എന്നു പരിഭാഷയാകുന്നു. ബാഹുക്കളുടെ തേജസ്സോടുകൂടിയവൻ എന്നുമാവാം. രണ്ടുവിധമായാലും വ്യധികരണബഹുവ്രീഹിസമാസത്തെ സ്വീകരിക്കാതെ നിവൃത്തിയില്ല. അതു ശാസ്ത്രവിരുദ്ധമാണെന്നു ഭ്രമിക്കേണ്ട. അതിന്നു ശബ്ദാനുശാസനത്തിൽ വാചനികമായ സൂത്രവിധിയില്ലെങ്കിലും ജ്ഞാപകംകൊണ്ടു സിദ്ധിയുണ്ടു്. സപ്തമീവിശേഷണേ ബഹുവ്രീഹൌ എന്ന പാണിനീയസൂത്രത്തിലെ സപ്തമീപദം ഇതിലേക്കു ജ്ഞാപകമാകുന്നു. സമാനാധികരണങ്ങൾക്കുമാത്രമേ ബഹുവ്രീഹിയുള്ളവെങ്കിൽ ബഹുവ്രീഹിസമാസത്തിൽ ഘടകങ്ങളായ പദങ്ങളെല്ലാം പ്രഥമാന്തങ്ങളല്ലാതെ വരുവാൻ തരമില്ലല്ലൊ. അപ്പോൾ ബഹുവ്രീഹിസമാസത്തിൽ സപ്തമ്യന്തപദമുണ്ടായാലതിനെ മുമ്പെ പ്രയോഗിക്കണമെന്നുള്ള പൂർവ്വനിപാതവി

ധി നിഷ്പ്രയോജനവുമായിത്തീരും. "വ്യത്ഥം സൽകീ ഞ്ചിൽ ജ്ഞാപയതി" എന്ന ന്യായപ്രകാരം വ്യത്ഥമായ ശബ്ദം ഒരു അത്ഥത്തെ ജ്ഞാപിക്കുമല്ലൊ. ഏതിനെ ജ്ഞാപിച്ചാൽ ആ പദത്തിന്നു സാത്ഥക്യം വരുമോ അതിനെയാണ് ജ്ഞാപിക്കുക. അപ്പോഠം വ്യധികരണങ്ങളാക്കും ചിലപ്പോഠം ബഹുവ്രീഹിസമാസമാവാമെന്നു ജ്ഞാപിപ്പിച്ചാൽ സപ്തമ്യന്തപദത്തിൻെറ പൂവ്വനിപാതവിധി സാത്ഥകമാവുന്നതാണ്. ആകയാൽ ആ അത്ഥത്തെ ജ്ഞാപിപ്പിക്കുന്നു. ഈ ജ്ഞാപകംകൊണ്ടു ചിലേടത്തു വ്യധികരണബഹുവ്രീഹിയും പ്രയോഗിക്കാമെന്നു വരുന്നു. അത ഏവ "തസ്യ ധമ്മരതേരാസീ" ദതി രഘുവംശേ കാളിദാസഃ തത്ര ധമ്മരതിരിത്യസ്യ ധമ്മേ രതിയ്യസ്യസഃ ധമ്മരതിഃ ഇതി ഹി വിഗ്രഹഃ. ഇതുപോലെ ബാഹുതേജാഃ എന്നുള്ളേടത്തും വ്യധികരണബഹുവ്രീഹിയെ ആശ്രയിച്ചുകൊള്ളുക. അവൻ ഒരു വിദ്വത്സദസ്സിൽ ചെന്നുചേന്നാൽ വേദവ്യാസനായിട്ടുതന്നെ പ്രകാശിക്കും. എന്നാൽ വേദവ്യാസനെപ്പോലെ സഭാസമ്മതനായിതീരുമെന്നത്ഥം. കല്പകവൃക്ഷത്തിൻെറ ഔദായ്യംപോലെയുള്ള ഔദായ്യമുള്ളവനായിത്തീരും. വിദ്വാന്മാർ ഇവനെ സ്തുതിക്കും. സുഖാനുഭവംകൊണ്ടു വണ്ടിനെപ്പോലെയാകും. എന്നാൽ വണ്ട് ഏങ്ങിനെ എല്ലാപുഷ്പങ്ങളിൽനിന്നും സാരാംശത്തെ ഗ്രഹിക്കുന്നുവോ അതുപോലെ എല്ലാ വിഷയങ്ങളുടേയും സാരാംശത്തെ എടുത്ത് അനുഭവിച്ചു സുഖിക്കുമെന്നു താല്പയ്യം. വണ്ടുകഠം സാരാംശത്തെ ഗ്രഹിക്കുമെന്നുള്ളതു "മധുലിഹ ഇവ തത്വസാരതാഗ്രാഹിണോ മയേ" ഇത്യാദികഠം വണ്ടുകളെ സാരഗ്രാഹികളുടെ ഉ

പമാനതോന്ന പറഞ്ഞിരിക്കകൊണ്ടു തീച്ചപ്പെടുന്നു ണ്ടല്ലൊ.

വണിങ്മിത്രതാപണ്യകൃദ്വൃത്തിശീലോ
വശിത്വം ധിയാ ദുവ്വശാനാമുപൈതി
വിനീതോതിഭോഗം ഭജേത്സന്യസേദ്വാ
തൃതീയേനജൈജ്ഞ്യോധയേന്തേ ലതാവാൻ. 43

അ— ബോധനൻ തൃതീയത്തിങ്കൽ സ്ഥിതനാ യിരിക്കും സമയത്തിങ്കൽ വണിങ്മിത്രതാപണ്യകൃ ദ്വൃത്തിശീലനായിവിനീതനായിഅനുജന്മാരെക്കൊ ണ്ടു ലതാവാനായിട്ടു ധീകൊണ്ടു ദുവ്വശന്മാരുടെ വശി ത്വത്തെ പ്രാപിക്കുന്നു. അതിഭോഗത്തെ ഭജിക്കും. പിന്നെ അന്തത്തിങ്കൽ സന്യസിക്കും.

സാ— ബുധൻ മൂന്നാംഭാവത്തിങ്കൽനിന്നാൽ ക ച്ചവടക്കാരുമായിട്ടുള്ള സ്നേഹംനിമിത്തം അവരുടെ വൃത്തിയായ കച്ചവടത്തെ ശീലിക്കുന്നവനായിത്തീ രും. ബുദ്ധിസാമത്ഥ്യംകൊണ്ടു സ്വാധീനപ്പെടുത്തു വാൻ പ്രയാസമായ മഹാന്മാരേക്കൂടി സ്വാധീനപ്പെ ടുത്തുകയും ചെയ്യും. വളരെ വിനയമുള്ളവനായിരി ക്കും. മരത്തിനെ വള്ളികാം എങ്ങിനെ ആശ്രയിച്ചു ബലപ്പെട്ടു നില്ക്കുന്നു അപ്രകാരം അനുജന്മാർ ഇവ നെ ആശ്രയിച്ചു പ്രബലന്മാരായിത്തീരും. യൌവന കാലത്തിങ്കൽ വിഷയങ്ങളിൽ അത്യാസക്തിയോടു കൂടി എല്ലാപ്പോഴും വിഷയസുഖങ്ങളെ അനുഭവിക്കും. എങ്കിലും അവസാനം സവ്വസംഗങ്ങളേയും ഉപേ ക്ഷിച്ചു സന്യാസാശ്രമത്തെ സ്വീകരിക്കും. ഇവിടെ അതിഭോഗത്തെ ഭജിക്കും, അല്ലെങ്കിൽ സന്യസിക്കും എന്നൊരത്ഥത്തെ ചിലർ പറയുന്നുണ്ടു്. ആ പക്ഷ ത്തിൽ വാശബ്ദം വികല്പാത്ഥകമാകുന്നു. മുമ്പിലത്തെ

പക്ഷത്തിൽ വാശബ്ദം പശ്ചാദത്ഥമാകുന്നു. ദ്വിതീയപക്ഷത്തിങ്കൽ വിഷയങ്ങളിൽ അത്യാസക്തനായോ സന്ന്യാസാശ്രമക്കാരനായോ ഭവിക്കുമെന്നത്ഥം. അപ്പോൾ അന്തേ എന്ന പദം അന്തേ അന്നൈജൈഃ ലതാവാൻ എന്നിങ്ങിനെ ചേക്കണം. അവസാനകാലങ്ങളിൽ അനുജന്മാർ, വള്ളികൾ മരത്തിനെ അവലംബിക്കുന്നതുപോലെ, ഇവനെ ആശ്രയിക്കുമെന്നു താല്പൎയ്യത്തെ ഗ്രഹിച്ചുകൊൾക.

ചതുൎത്ഥേ ചരേച്ചന്ദ്രജശ്ചാരുമിത്രോ
വിശേഷാധികൃദ്ഭൂമിനാഥാംഗണസ്യ
ഭവേല്ലേഖകോ ലിഖ്യതേ വാ തദുക്തം
തദാജ്ഞാപരൈഃ പൈതൃകം നോ ധനം ച. 44

അ—ചന്ദ്രജൻ ചതുൎത്ഥത്തിങ്കൽ ചരിക്കുമെങ്കിൽ ചാരുമിത്രനായും ഭൂമിനാഥാംഗണത്തിൻെറ വിശേഷാധികൃത്തായും ലേഖകനായും ഭവിക്കും. അല്ലെങ്കിൽ തദാജ്ഞാപരന്മാരാൽ തദുക്തം ലേഖനം ചെയ്യപ്പെടുന്നു. പൈതൃകമായിരിക്കുന്ന ധനം ഭവിക്കുന്നതുമില്ല.

സാ—ബുധൻ നാലാംഭാവത്തിങ്കൽ നില്ക്കുന്നുവെങ്കിൽ യോഗ്യന്മാരായിരിക്കുന്ന ബന്ധുക്കളുണ്ടാകും. രാജഗൃഹത്തിങ്കൽ ഏതെങ്കിലും വിശേഷപ്പെട്ട ഒരു അധികാരം സിദ്ധിക്കയും ചെയ്യും. നല്ല എഴുത്തുകാരനായിരിക്കും. അല്ലെങ്കിൽ അവൻെറ കല്പനകേട്ടു നടക്കുന്നവരായി അനേകം ക്ലാൎക്കന്മാർ അവൻ പറയുന്നപ്രകാരം എഴുത്തുവേല നടത്തിക്കൊണ്ടിരിക്കും. അച്ഛൻെറ പക്കൽനിന്നു് ഒരു ധനവും കിട്ടുവാനുണ്ടാവുന്നതല്ല.

വയസ്യാദിമേ പുത്രഗർഭോ ന തിഷ്ഠേൽ
ഭവേത്തസ്യ മേധാത്ഥസംപാദയിത്രീ
ബുധൈർമ്മന്യതേ പഞ്ചമേ രൌഹിണേയേ
കിയദ്വിദ്യതേ കൈതവം സാഭിചാരം. 45

അ—രൌഹിണേയൻ പഞ്ചമത്തിങ്കൽ സ്ഥിതനായിരിക്കും സമയത്തിങ്കൽ ആദിമമായിരിക്കുന്ന വയസ്സിങ്കൽ പുത്രഗർഭം സ്ഥിതിചെയ്യില്ല. അവൻെറ മേധാ അത്ഥസംപാദയിത്രിയായി ഭവിക്കും. സാഭിചാരമായിരിക്കുന്ന കൈതവം കിയത്തായി ഭവിക്കുന്നുവെന്നു ബുധന്മാരാൽ ഭണനംചെയ്യപ്പെടുന്നു.

സാ—ബുധൻ അഞ്ചാംഭാവത്തിങ്കൽ നില്ക്കുന്നുവെങ്കിൽ ആദ്യകാലത്തിങ്കൽതന്നെ പുത്രന്മാരുണ്ടാകും. എന്നാലും ആ പുത്രൻ ജീവനോടുകൂടിയിരിക്കുകയില്ല. ഗർഭം അലസിയോ ഉടനെ മരിച്ചോ പോകുമെന്നു ഗ്രഹിച്ചുകൊൾക. അവൻ ധാരണാശക്തിയുള്ള ബുദ്ധിയുടെ ബലംകൊണ്ടു ധനത്തെ സമ്പാദിക്കും. കഠിനങ്ങളായ ഗ്രന്ഥങ്ങളുടെ അത്ഥത്തേയും ഗ്രഹിക്കുകയും ചെയ്യും. മാരണം ഉച്ചാടനം മുതലായ ആഭിചാരകമ്മങ്ങളും വ്യാജങ്ങളും കണക്കില്ലാത്തവിധം വളരെ അവൻ പഠിച്ചിരിക്കും. അതുകളെ പ്രയോഗിക്കുകയുംചെയ്യും എന്നു ജ്യോതിശ്ശാസ്ത്രത്തെ അറിയുന്ന വിദ്വാന്മാർ തങ്ങളുടെ ഹോരാഗ്രന്ഥങ്ങളിൽ പറഞ്ഞിരിക്കുന്നു.

വിരോധോ ജനാനാം നിരോധോ രിപൂണാം
പ്രബോധോ യതീനാം ച രോധോനിലാനാം
ബുധേ സദ്വ്യയേനാപഹാരോ നിധീനാം
ബലാദത്ഥകൃത്സംഭവേച്ഛത്രുഭാവേ. 46

അ—ബുധൻ ശത്രുഭാവത്തിങ്കൽ സ്ഥിതനായിരിക്കും സമയത്തിങ്കൽ ജനങ്ങളുടെ വിരോധവും രിപുക്കളുടെ നിരോധവും യതികളുടെ പ്രബോധവും അനിലന്മാരുടെ രോധവും സദ്വ്യയംകൊണ്ടു നിധികളുടെ അപഹാരവും സംഭവിക്കും. ബലംഹേതുവായിട്ടു് അസ്വകൃത്തായും സംഭവിക്കും.

സാ—ആറാംഭാവത്തിങ്കൽ ബുധൻ നിന്നാൽ ജനങ്ങളുമായി തമ്മിൽ കലഹമുണ്ടാകും. ശത്രുക്കളെ യുദ്ധത്തിങ്കൽ ജയിച്ചു ബന്ധനസ്ഥന്മാരാക്കിത്തീക്കും. സന്യാസിമാരുടെ അറിവുണ്ടാവും. എന്നാൽ സന്യാസാശ്രമം സ്വീകരിച്ചിരിക്കുന്നവർ അറിയേണ്ടതായ വേദാന്തശാസ്ത്രത്തിൽ പരിശ്രമിച്ചു പരമാത്മജ്ഞാനത്തെ സമ്പാദിക്കുമെന്നു താൽപര്യം. പൂർവ്വന്മാർ സമ്പാദിച്ചുവെച്ചിരിക്കുന്ന നിക്ഷേപദ്രവ്യത്തെ എടുത്തു സദ്വിഷയങ്ങളിൽ ചിലവുചെയ്തു നശിപ്പിക്കും. എന്നാലും തൻെറ ശക്തികൊണ്ടു വേറെ ദ്രവ്യത്തെ സമ്പാദിച്ചു സൂക്ഷിക്കുന്നവനായും വരും.

സുതഃ ശീതഗോഃ സപ്തമസ്ഥോ യുവത്യാ
വിധത്തേ മുദം തുച്ഛവീയ്യം ച ഭോഗേ
അനസ്തംഗതോ ഹേമവദ്ദേഹശോഭാം
ന ശക്നോതി തത്സാപദോ വാ ന കർത്തും. 47

അ— അനസ്തംഗതനായിരിക്കുന്ന ശീതഗുവിൻെറ സുതൻ സപ്തമസ്ഥനായാൽ യുവതിക്കു മുത്തിനേയും ഭോഗത്തിങ്കൽ തുച്ഛവീയ്യത്തേയും ഹേമംപോലെ ദേഹശോഭയേയും വിധാനം ചെയ്യുന്നു. തത്സംപത്തുകളെ അനുകരിപ്പാനായിക്കൊണ്ടു് ആരും ശക്തിക്കുന്നതുമില്ല.

സാ—ബുധൻ മൌഢ്യം പ്രാപിക്കാതെ ഏഴാം ഭാവത്തിങ്കൽ നിന്നാൽ സ്ത്രീകൾക്ക സന്തോഷത്തെ ഉണ്ടാക്കുന്നവനായിരിക്കും. എങ്കിലും സ്ത്രീസംഭോഗസമയത്തിങ്കൽ ശുക്ലം അല്പമായിത്തന്നെ പ്രവൎത്തിക്കുകയുള്ളു. ധാതുബലമുള്ളവനായിരിക്കയില്ല. ശരീരത്തിന്ന സ്വൎണ്ണത്തിന്റെ ശോഭയുണ്ടാവും. ദേഹത്തിന്റെ ശോഭാവിശേഷംകൊണ്ട സ്ത്രീകളെ സന്തോഷിപ്പിക്കുന്നവനായിരിക്കുമെന്നു സാരം. അവന്റെ സമ്പത്തുകളോട കിടപിടിക്കാൻ ആൎക്കുംതന്നെ കഴിവുണ്ടാകയില്ല. എന്നാൽ വളരെ സമ്പത്തുകളുള്ളവനായിരിക്കുമെന്നൎത്ഥം. ഇതെല്ലാം മൌഢ്യമില്ലാതെ ബുധൻ ഏഴാമേടത്തു നിന്നാലുള്ള ഫലമാകുന്നു. മൌഢ്യംപ്രാപിച്ച ഏഴാമേടത്തുനിന്നാൽ ഇതുകൾക്ക വിപരീതഫലത്തെ ഊഹിച്ചുകൊള്ളേണ്ടതാകുന്നു. അനസ്തംഗതഃ=അസ്തംഗതോ ന ഭവതീത്യനസ്തംഗതഃ നഞ്സമാസഃ. അസ്തം മൌഢ്യം ഗതഃ അസ്തം ഗതഃ അസ്തമിതി മാന്തമവ്യയം.

ശതം ജീവിനോ രന്ധ്രഗേ രാജപുത്രേ
ഭവന്തീഹ ദേശാന്തരേ വിശ്രുതാസ്തേ
നിധാനം നൃപാദ്വിക്രയാദ്വാ ലഭന്തേ
യുവത്യുത്സവം ക്രീഡനം പ്രീതിമന്തഃ. 48

അ—രാജപുത്രൻ രന്ധ്രഗനായിരിക്കുംസമയത്തിങ്കൽ ഇവിടെ ശതം മുഴവൻ ജീവികളായും അവർ ദേശാന്തരത്തിങ്കൽ വിശ്രുതന്മാരായും ഭവിക്കുന്നു. നൃപങ്കൽനിന്നോ വിക്രയം ഹേതുവായിട്ടോ നിധാനത്തേയും യുവത്യുത്സവത്തേയും ക്രീഡനത്തേയും അന്തൎഗ്ഗതത്തിങ്കൽ പ്രീതിയേയും ലഭിക്കുന്നു.

സാ—ബുധൻ അഷ്ടമഭാവത്തിങ്കൽനിന്നാൽ പൂൎണ്ണവയസ്സു മുഴുവൻ ജീവിച്ചിരിക്കും. അന്യദേശങ്ങളിൽകൂടി പ്രസിദ്ധിയുള്ളവരായും സംഭവിക്കും. രാജാക്കന്മാരിൽനിന്നും വളരെ ദ്രവ്യലാഭമുണ്ടാകും. അല്ലെങ്കിൽ കച്ചവടംചെയ്തു വളരെ ദ്രവ്യത്തെ സമ്പാദിക്കും. അതുകൊണ്ടു നിക്ഷേപത്തേയും സൂക്ഷിക്കും. സ്ത്രീസുഖവും ക്രീഡയും മനസ്സന്തോഷവും ധാരാളം ഉണ്ടാകും. ഇവിടെ 'ശതം' എന്നതിന്നു ശതം എന്ന ശബ്ദംമാത്രമാണു് ഉള്ളതെങ്കിലും ഔചിത്യംകൊണ്ടു് അതിന്നു വയസ്സുകളുടെ ശതമെന്ന അൎത്ഥം കല്പിക്കപ്പെട്ടവെന്നറിയുക. ജീവിനഃ എന്ന പദത്തോടു് അന്വയിപ്പാനുള്ള ഔചിത്യം കാലവാചിയായ ശബ്ദത്തിനാണുള്ളതെന്നു സിദ്ധമാണല്ലൊ.

ബുധേ ധൎമ്മഗേ ധൎമ്മശീലോതിധീമാൻ
ഭവേദ്ദീക്ഷിതഃ സ്വൎദ്ധുനീസ്നാതകോ വാ
കുലോദ്ദ്യോതകൃൽഭാനുവദ്ഭൂമിപാലാൽ
പ്രതാപാധികോ ബാധകോ ദുൎമ്മുഖാനാം. 49

അ—ബുധൻ ധൎമ്മഗനായിരിക്കും സമയത്തിങ്കൽ ധൎമ്മശീലനായും അതിധീമാനായും ദീക്ഷിതനായും അല്ലെങ്കിൽ സ്വൎദ്ധുനീസ്നാതകനായും ഭാനുവിനെപ്പോലെ കുലോദ്ദ്യോതകൃത്തായും ഭൂമിപാലനെക്കാൾ പ്രതാപാധികനായും ദുൎമ്മുഖന്മാരുടെ ബാധകനായും ഭവിക്കും.

സാ— ബുധൻ ഒമ്പതാംഭാവത്തിങ്കൽ നില്ക്കുമ്പോൾ ധൎമ്മസ്വഭാവനായിരിക്കും. അത്യന്തം ബുദ്ധിമാനായിവരും. സോമയാഗാദികളിൽ ദീക്ഷിതനായിരിക്കും. അല്ലെങ്കിൽ ഗംഗാസ്നാനം ചെയ്യാൻ സംഗതിവരും. ആദിത്യൻ എങ്ങിനെ ലോകത്തെ പ്ര

കാശിപ്പിക്കുന്നു അതുപോലെ തന്റെ വംശത്തേക്കു പ്രകാശത്തെ ഉണ്ടാക്കുന്നവനായിരിക്കും. ഒരു രാജാവിനേക്കാറം അധികം പ്രതാപമുള്ളവനായിരിക്കും. ദുർമ്മുഖന്മാരെ ബാധിക്കുന്നവനായിരിക്കും. ദുൎമ്മുഖന്മാരെന്നാൽ തന്റെ നേരെ അസൂയനിമിത്തം സ്വഭാക്കേടുള്ള വിരോധികളെന്നും ദുഷ്ടജനങ്ങളെന്നും കഥയില്ലാതെ വളരെ പറയുന്ന വഹക്കാരെന്നും അൎത്ഥം ഗ്രഹിക്കാവുന്നതാകുന്നു.

മിതം സംവദേന്നോമിതം സംലഭേത
പ്രസാദേതരാപാദിസൌരാജ്യവൃത്തിഃ
ബുധേ കൎമ്മഗേ പൂജനീയോ വിശേഷാൽ
പിതുഃ സംപദോ നീതിദണ്ഡാധികാരാൽ. 50

അ—ബുധൻ കൎമ്മഗനായിരിക്കും സമയത്തിങ്കൽ പ്രസാദേതരാപാദിസൌരാജ്യവൃത്തിയായിട്ടു മിതത്തെ സംവദിക്കും. മിതമല്ലാത്തതിനെ സംലഭിക്കും. പിതാവിന്റെ സമ്പത്തിന്റെ വിശേഷം ഹേതുവായിട്ടും നീതിദണ്ഡാധികാരം ഹേതുവായിട്ടും പൂജനീയനായി ഭവിക്കും.

സാ—ബുധൻ പത്താംഭാവത്തിങ്കൽ നിന്നാൽ അച്ഛന്റെ സമ്പത്തിനെ ലഭിച്ച വിശേഷംകൊണ്ടും നിയമപ്രകാരമുള്ള ദണ്ഡാധികാരം ലഭിക്കുകകൊണ്ടും ജനങ്ങളാൽ പൂജിക്കപ്പെടുവാൻ യോഗ്യനായിത്തീരും. നിഗ്രഹാനുഗ്രഹങ്ങളെ ചെയ്യാൻ ശക്തിയുള്ള നല്ലൊരു രാജാവിന്റെ രാജ്യത്തിങ്കൽ വ്യവഹാരകാൎയ്യത്തെ നടത്തുന്നവനായിട്ടു സാരമായും ഗൌരവമുള്ളതായും അല്പം മാത്രം പറയും. എന്നാലും കണക്കില്ലാത്തവിധം ദ്രവ്യത്തെ ലഭിക്കുകയും ചെയ്യും. പ്ര

സാദോനുഗ്രഹഃ ഇതരോ നിഗ്രഹഃ. താവാപാദയി ഇം ശീലം യസ്യ താദൃശേ സൌരാജ്യേ വൃത്തിർവ്യവ ഹാരോയസ്യേതി വിഗ്രഹഃ. സംലഭേത എന്നതി ന്റെ കൎമ്മമായി നോമിതം എന്നുള്ളതിന്റെ വിശേ ഷ്യമായി ഒരു പദത്തെ കൊടുക്കാനുനിമിത്തം ദിവ്യ വസ്ത്രങ്ങൾ, പട്ടുകൾ, അശ്വങ്ങൾ, രത്നങ്ങൾ മുത ലായ നാനാപ്രകാരപദാൎത്ഥങ്ങളെന്നു ഗ്രഹിച്ചുകൊ ള്ളണം.

വിനാ ലാഭഭാവേ സ്ഥിതം ഭേശജാതം
ന ലാഭോ ന ലാവണ്യമാനൃണ്യമസ്തി
കുതഃ കന്യകോദ്വാഹദാനം ച ദേയം
കഥം ഭൂസുരാസ്ത്യക്തതൃഷ്ണാ ഭവന്തി. 51

അ— ലാഭഭാവത്തിങ്കൽ സ്ഥിതനായിരിക്കുന്ന ഭേ ശജാതനെക്കൂടാതെ ലാഭംഭവിക്കുന്നില്ല. ലാവണ്യ വും ആനൃണ്യവും ഭവിക്കുന്നില്ല: ദേയമായിരിക്കുന്ന കന്യകോദ്വാഹദാനം എവിടെ? ഭൂസുരന്മാർ എങ്ങി നെ ത്യക്തതൃഷ്ണന്മാരായി ഭവിക്കുന്നു?

സാ— ബുധൻ പതിനൊന്നാംഭാവത്തിങ്കൽ നി ല്ക്കുന്നില്ലെങ്കിൽ ദ്രവ്യലാഭം ഉണ്ടാകുന്നതല്ല. ലാവ ണ്യം ഉണ്ടാവില്ല. കടംകൂടാതെയിരിപ്പാൻ സംഗതി യാകയുമില്ല. കന്യകമാരുടെ വിവാഹം കഴിപ്പിക്കു മ്പോൾ കൊടുക്കേണ്ടതായ ധനം എവിടെനിന്നു കി ട്ടും? കിട്ടുകയില്ല. ബ്രാഹ്മണരുടെ തൃഷ്ണ മാറുന്നതുവരെ എങ്ങിനെ ദാനംചെയ്യും. ചെയ്യില്ല. എന്നാൽ ബു ധൻ പതിനൊന്നാമേടത്തു നിന്നാൽ ഇതെല്ലാം നി ശ്ചയമായും സിദ്ധിക്കുമെന്നു താല്പൎയ്യം വന്നുകൂടുന്നു. എന്തെല്ലാമെന്നാൽ ദ്രവ്യലാഭമുണ്ടാകും. ശരീരത്തി ന്നു നല്ല കാന്തിയുണ്ടായിരിക്കും. കാരണവന്മാർ സ

മ്പാദിച്ച കടത്തെ വീട്ടും. സ്ത്രീധനം ലോഭംകൂടാതെ കൊടുത്തു കന്യകാവിവാഹം നടത്തിക്കും. ബ്രാഹ്മണന്മാൎക്ക് അവരുടെ ആശ ശമിക്കത്തക്കവിധം ദാനംചെയ്യും.

ന ചേദ്വ്യാദശേ യസ്യ ശീതാംശുജന്മാ-
കഥം തദ്ഗൃഹം ഭൂമിദേവാ ഭജന്തി
രണേ വൈരിണോ ഭീതിമായാന്തി കസ്മാ-
ദ്ധിരണ്യാദികോശം കഥം കോ ന കുൎയ്യാൽ? 52

അ—യാവനൊരുത്തന്നു ശീതാംശുജന്മാവു ദ്വാദശത്തിങ്കൽ സ്ഥിതിചെയ്യുന്നില്ലഎങ്കിൽ ഭൂമിദേവന്മാർ എങ്ങിനെ തദ്ഗൃഹത്തെ ഭജിക്കുന്നു? വൈരികൾ രണത്തിങ്കൽ ആരിങ്കൽനിന്നു ഭീതിയെ ആയാനം ചെയ്യുന്നു? ഹിരണ്യാദികോശത്തെ ആർ എങ്ങിനെ ചെയ്യും?

സാ—ജനനസമയത്തിങ്കൽ പന്ത്രണ്ടാംഭാവത്തിങ്കൽ ബുധൻ നില്ക്കുന്നില്ലെന്നു വരികിൽ അവന്റെ ഗൃഹത്തിലേക്കു ബ്രാഹ്മണന്മാർ എങ്ങിനെ വരും? വരുന്നതല്ല. യുദ്ധത്തിങ്കൽ ശത്രുക്കൾ ആരെ ഭയപ്പെടും? ആരേയും ഭയപ്പെടുന്നതല്ല. സ്വൎണ്ണംമുതലായവകളുടെ ഭണ്ഡാരത്തെ ആർ എങ്ങിനെ സമ്പാദിക്കും? ആരും എങ്ങിനേയും സമ്പാദിക്കുന്നതല്ല. എന്നാൽ ബുധൻ പന്ത്രണ്ടാംഭാവത്തിങ്കൽ നില്ക്കുന്നുണ്ടെങ്കിൽ ഇതെല്ലാം സാധിക്കുമെന്നൎത്ഥം. ഏതെല്ലാമെന്നാൽ ബ്രാഹ്മണന്മാർ എല്ലാപ്പോഴും അവന്റെ ഗൃഹത്തിലുണ്ടായിക്കൊണ്ടിരിക്കും. യുദ്ധത്തിങ്കൽ ശത്രുക്കൾ അവനെ ഭയപ്പെടും. അവൻ ഏതുകാൎയ്യത്തിന്നു പുറപ്പെട്ടാലും ആ കാൎയ്യം നിമിത്തം സ്വൎണ്ണം വെള്ളി മുതലായ പദാൎത്ഥങ്ങളെ സമ്പാദിക്കുകയും അതുകളെക്കൊ

ണ്ടു ഭണ്ഡാരത്തെ ശേഖരിക്കുകയും ചെയ്യുമെന്നുള്ള താല്പര്യത്തെ ഗ്രഹിച്ചുകൊൾക.

ഇതി ബുധസ്യ ഭാവഫലം.

അ—ഇപ്രകാരം ബുധന്റെ ഭാവഫലം അഭിഹിതമായി.

സാ—ഇങ്ങിനെ ബുധൻ ലഗ്നം മുതൽ പന്ത്രണ്ടാമേടം വരെയുള്ള ഭാവങ്ങളിൽ നിന്നാലുണ്ടാകുന്ന ഫലങ്ങളെ പറഞ്ഞിരിക്കുന്നു.

ഇതി ചമൽകാരചിന്താമണി വ്യാഖ്യാനേ
ശാണോല്ലേഖനാഖ്യാനേ നീലകണ്ഠീയേ
ബുധഭാവഫലം.



ഗുരുത്വം ഗുണൈർല്ലഗ്നഗേ ദേവപൂജ്യേ
സുവേഷഃ സുഖീ ദിവ്യദേഹോല്പവീര്യഃ
ഗതിർഭാവിനീ പാരലോകീ വിചിന്ത്യാ
വസൂനി വ്യയം ഭോഗഭൂജോ വ്രജന്തി. 53

അ—ദേവപൂജ്യൻ ലഗ്നഗനായിരിക്കും സമയത്തിങ്കൽ സുവേഷനായും സുഖിയായും ദിവ്യദേഹനായും അല്പവീര്യനായും ഭവിക്കും. ഗുണങ്ങളെക്കൊണ്ടു ഗുരുത്വം ഭവിക്കും. ഭാവിനിയായി പാരലോകിയായിരിക്കുന്ന ഗതി വിചിന്ത്യയാകുന്നു. വസുക്കൾ ഭോഗഭൂമാവുകൊണ്ടു വ്യയത്തെ വ്രജിക്കുന്നു.

സാ—ജനനസമയം വ്യാഴം ലഗ്നഭാവത്തിങ്കൽ നില്ക്കുന്നുവെങ്കിൽ തന്റെ ഗുണങ്ങളെക്കൊണ്ടു് അന്യന്മാരാൽ മാനിക്കപ്പെടത്തക്ക യോഗ്യതയുള്ളവനായിരിക്കും. സ്വർഗ്ഗവാസികളായിരിക്കുന്ന ദേവന്മാരുടെ ശരീരംപോലെ സൌന്ദര്യമുള്ള ശരീരമായിരിക്കും. നല്ല വസ്ത്രങ്ങൾ ആഭരണങ്ങൾ മുതലായവക

ളെക്കൊണ്ടു വേഷവും നന്നായിരിക്കും. സുഖം അനുഭവിക്കുന്നവനായിരിക്കും. എങ്കിലും ശക്തി കുറവായിരിക്കും. പരലോകത്തിങ്കൽ ഭവിപ്പാനിരിക്കുന്ന ഗതി അവനാൽ വിചാരിക്കപ്പെടത്തക്കതായിരിക്കും. പരലോകം എന്ന ഒന്നുണ്ടോ എന്ന വിവാദത്തെപ്പറ്റി വിചാരിച്ചു തീൎച്ചചെയ്യത്തക്കവിധം പാണ്ഡിത്യമുള്ളവനായിരിക്കുമെന്നു താല്പൎയ്യം. ധനവാനായിരിക്കും. ആ ധനത്തെ ലുബ്ധന്മാരെപ്പോലെ അനുഭവിക്കാതെ കാത്തുകിടക്കുന്നവനായിരിക്കുകയില്ല. ഉള്ള ധനം അനുഭവിച്ചുതന്നെ ചിലവാക്കും.

കവിത്വേ മതിർദ്ദണ്ഡനേതൃത്വശക്തി-
ൎമ്മുഖേ ദോഷയുക്ശീഘ്രഭോഗാന്ത ഏവ
കുടുംബേ ഗുരൌ കഷ്ടതോ ദ്രവ്യലബ്ധിഃ
സദാ നോ ധനേ വിശ്രമോ യത്നതോപി. 54

അ—ഗുരു കുടുംബത്തിങ്കൽ സ്ഥിതനായിരിക്കും സമയത്തിങ്കൽ മുഖത്തിങ്കൽ ദോഷയുക്തായും ശീഘ്രഭോഗാന്തനായിത്തന്നേയും ഭവിക്കും. കവിത്വത്തിങ്കൽ മതിയും ദണ്ഡനേതൃത്വശക്തിയും കഷ്ടംകൊണ്ടു ദ്രവ്യലബ്ധിയും ഭവിക്കും. എല്ലാമെപ്പോഴും യത്നംകൊണ്ടും ധനത്തിങ്കൽ വിശ്രമം ഭവിക്കുന്നതല്ല.

സാ—വ്യാഴം ഉദയലഗ്നത്തിൽനിന്നു രണ്ടാംഭാവത്തിങ്കലാണെങ്കിൽ കാവ്യഗ്രന്ഥങ്ങളെ ഉണ്ടാക്കുവാനുള്ള ബുദ്ധി ഉണ്ടാകും. ദണ്ഡനേതാവാകുവാൻ തക്ക ശക്തിയുള്ളവനായിരിക്കും. അപരാധികളെ വിചാരണചെയ്തു യഥോചിതം ദണ്ഡിപ്പിക്കാൻ തക്കതായ രാജാധികാരമുദ്ര ലഭിക്കുകയാൽ അധികശക്തിയുള്ളവനായിരിക്കും. എല്ലാസമയവും വാക്കുകളെ പറയു

നാവനായിരിക്കും. അല്ലെങ്കിൽ എന്തെങ്കിലും മുഖരോഗങ്ങളുള്ളവനായിരിക്കും. ശുക്ലം അല്പമാകയാലും ധാതുബലമില്ലായ്കയാലും വേഗത്തിങ്കൽ സുരതാവസാനം സംഭവിക്കും. എത്രതന്നെ അദ്ധ്വാനിച്ചാലും വളരെ കഷ്ടപ്പെട്ടല്ലാതെ ദ്രവ്യം ലഭിക്കുന്നതല്ല. അവന്നു യത്നം എത്ര ചെയ്താലും ധനവിഷയത്തിൽ വിശ്രമിപ്പാനൊരിക്കലും ഇടയാകുന്നതല്ല.

ഭവേദ്യസ്യ ദുശ്ചിൽകഗോ ദേവമന്ത്രീ
ലഘൂനാം ലഘീയാൻ സുഖഃ സോദരാണാം
കൃതഘ്നോ ഭവേന്മിത്രസാൎത്ഥേ ന മൈത്രീ
ലലാടോദയേപ്യൎത്ഥലാഭോ ന തദ്വൽ. 55

അ—യാവനൊരുത്തന്നു ദേവമന്ത്രീ ദുശ്ചിൽകഗനായി ഭവിക്കും അവൻ ലഘുക്കളിൽവെച്ചു ലഘീയാനായും സോദരന്മാൎക്കു സുഖനായും കൃതഘ്നനായും ഭവിക്കും. മിത്രസാൎത്ഥത്തിങ്കൽ മൈത്രി ഭവിക്കില്ല. അതുപോലെ ലലാടോദയത്തിങ്കലും അൎത്ഥലാഭം ഭവിക്കില്ല.

സാ—വ്യാഴം ജനനസമയത്തിങ്കൽ ആരുടെ മൂന്നാംഭാവത്തിങ്കൽ നില്ക്കുന്നുവോ ആ മനുഷ്യൻ ക്ഷുദ്രന്മാരായ മനുഷ്യന്മാരെക്കാൾ അധികം ക്ഷുദ്രനായിത്തീരും. എങ്കിലും തന്റെ ജ്യേഷ്ഠാനുജന്മാൎക്കു കഴിയുന്ന സുഖത്തെ ചെയ്യുന്നവനായും ഭവിക്കും. ആരെങ്കിലും ഇവന്നു് ഉപകാരംചെയ്താൽ പിന്നെ ആ ഉപകാരത്തെ ഓൎക്കുകയോ അതിന്നു പ്രത്യുപകാരം ചെയ്യാൻ മോഹിക്കുകയോ ചെയ്യുയോ ഇല്ല. ബന്ധുക്കളുടെ നേരെ സ്നേഹമുണ്ടാവില്ല. ദ്രവ്യലാഭത്തിന്നുള്ള ഏതെങ്കിലും വഴി തന്റെ മുമ്പിൽ വന്നെത്തിയാൽക്കൂടി ദ്രവ്യം ലഭിക്കുന്നതല്ല. ലലാടോദയേ എന്നു പറ

ഞാതിന്നു ലലാടത്തിങ്കലുള്ള ഉദയം. ലലാടം=നെ
റ്റിത്തടം. ഉദയം=ആവിർഭാവം. എന്നു പരിഭാഷ
യാകുന്നു. നെറ്റിക്കുനേരേ പ്രത്യക്ഷമായി വന്നാൽ
കൂടി ആ ദ്രവ്യം ഇവന്നു ലഭിക്കുന്നതല്ലെന്നു താല്പൎയ്യം.

ഗൃഹദ്വാരതഃ ശ്രൂയതേ വാജിഹേഷാ
ദ്വിജോച്ചാരിതോ വേദഘോഷോപി തദ്വൽ
പ്രതിസ്പൎദ്ധിനഃ കുൎവ്വതേ പാരിചൎയ്യം
ചതുൎത്ഥേ ഗുരൌ തപ്തമന്തൎമ്മനശ്ച. 56

അ—ഗുരു ചതുൎത്ഥത്തിങ്കൽ സ്ഥിതനായിരിക്കും
സമയത്തിങ്കൽ ഗൃഹദ്വാരത്തിങ്കൽ വാജിഹേഷാ ശ്രു
വിക്കപ്പെടുന്നു. അതുപോലെ ദ്വിജോദ്വാരിതമായി
രിക്കുന്ന വേദഘോഷവും ശ്രുവിക്കപ്പെടുന്നു. പ്രതിസ്പ
ൎദ്ധികൾ പാരിചൎയ്യത്തെ ചെയ്യുന്നു. മനസ്സ് അന്ത
ൎഭാഗത്തിങ്കൽ തപ്തമായി ഭവിക്കയും ചെയ്യും.

സാ—വ്യാഴം നാലാംഭാവത്തിങ്കൽ നിന്നാൽ
അവന്റെ ഗൃഹദ്വാരത്തിങ്കൽ കുതിരകളുടെ ശബ്ദം
കേൾക്കപ്പെടും. എന്നാൽ തേരു കുതിര മുതലായ വി
ഭവങ്ങൾ അവന്നു ധാരാളമുണ്ടാകുമെന്നു താല്പൎയ്യം.
ബ്രാഹ്മണന്മാരാൽ ഉച്ചരിക്കപ്പെടുന്ന വേദത്തിന്റെ
ഘോഷവും ഗൃഹത്തിങ്കൽ കേൾക്കാം. എന്നാൽ ബ്രാ
ഹ്മണന്മാരെ ഭക്തിയോടുകൂടി പൂജിക്കുന്നവനും ധൎമ്മ
കാൎയ്യങ്ങളിൽ ശ്രദ്ധയുള്ളവനുമായിരിക്കുമെന്നു താല്പ
ൎയ്യം. ശത്രുക്കൾകൂടി അവന്റെ പരിചൎയ്യത്തെ ചെ
യ്യും. എന്നാൽ ശത്രുക്കളെ ജയിക്കയും പിന്നെ അവ
നെത്തന്നെ ശത്രുക്കൾ ശരണംപ്രാപിക്കയും എന്നാൽ
ദയയോടെ അവരെ സ്വീകരിക്കയും ചെയ്യുമെന്നു താ
ല്പൎയ്യം. പരിചരസ്യ ഭാവഃ പാരിചൎയ്യം. മനസ്സിന്നു
ഉള്ളിൽ ദുഃഖമുണ്ടാകും. എന്നാൽ പറഞ്ഞപ്രകാരമു

ള്ള ഐശ്വൎയ്യങ്ങളും ഗുണങ്ങളുമുള്ളതിന്നു് എപ്പോഴും ണ് നാശം വന്നു പോവുക എന്നുള്ള പരിഭ്രമം മനസ്സിലുണ്ടാകുമെന്നു താല്പൎയ്യം.

വിലാസേ മതിൎബ്ബുധഗേ ദേവപൂജ്യേ
ഭവേജ്ജല്പകഃ കല്പകോ ലേഖകോവാ
സുതേ വിദ്യമാനേ വയോന്തേ വിഭൂതിഃ
ഫലോപദ്രവഃ പാകകാലേ ഫലസ്യ. 57

അ—ദേവപൂജ്യൻ ബുധഗനായിരിക്കും സമയത്തിങ്കൽ വിലാസത്തിങ്കൽ മതി ഭവിക്കും. ജല്പകനായോ കല്പകനായോ ലേഖകനായോ ഭവിക്കും. സുതൻ വിദ്യമാനനായിരിക്കുംസമയത്തിങ്കൽ വയോന്തത്തിങ്കൽ വിഭൂതി ഭവിക്കും. ഫലത്തിന്റെ പാകകാലത്തിങ്കൽ ഫലോപദ്രവം ഭവിക്കും.

സാ—വ്യാഴം അഞ്ചാംഭാവത്തിങ്കൽ നിന്നാൽ നല്ല അവസ്ഥയിൽ സുഖങ്ങളെ അനുഭവിപ്പാൻ ഇച്ഛയുള്ളവനായിരിക്കും. നല്ല വാക്സാമൎത്ഥ്യമുള്ളവനായിരിക്കും. ജല്പധാതുവിങ്കൽനിന്നു വിശേഷവിഹിതമായിരിക്കുന്ന ഷാകൻപ്രത്യയംവെച്ചാൽ ജല്പാകഃ എന്നാകുമെങ്കിലും സൎവ്വധാതു സാധാരണമായ ണ്വൽപ്രത്യയംകൊണ്ടു ജല്പകശബ്ദവും സിദ്ധമാണെന്നു് അറിഞ്ഞുകൊൾക. തൎക്കശാസ്ത്രപണ്ഡിതനായോ അല്ലെങ്കിൽ നല്ല എഴുത്തുകാരനായോ ഭവിക്കും. പുത്രന്മാരുണ്ടായതിന്നുശേഷം വൃദ്ധവയസ്സിങ്കൽ ഐശ്വൎയ്യവുമുണ്ടാകും. എന്നാൽ പുത്രന്മാരുണ്ടാകുമെന്നും ആദ്യകാലത്തിങ്കൽ ധനികനായിരിക്കയില്ലെന്നും ഒടുവിൽ ധനികനായിത്തീരുമെന്നും താല്പൎയ്യം. ഇവിടെ നിദാനേസുതേ വിദ്യമാനേ വിഭൂതി എന്നൊരു പാഠാന്തരവും കാണുന്നുണ്ടു്. ആ പാഠത്തിങ്കൽ സുതൻ

നിദാനമായി വിദ്യമാനനായിരിക്കും സമയത്തിങ്കൽ വിഭൂതി ഭവിക്കുമെന്ന് അന്വയാൎത്ഥത്തെ അറിയുക. പുത്രന്മാരുണ്ടായതിന്നുശേഷം അവർ നിമിത്തമായി ഐശ്വൎയ്യമുണ്ടാകുമെന്നു താല്പൎയ്യം. നിദാനശബ്ദം കാരണാൎത്ഥകമാകുന്നു. കായ ചുഴക്കാറാകുന്ന സമയം കായയ്ക്കു് ഉപദ്രവം സംഭവിക്കും. എന്നാൽ പ്രവൃത്തികൾ ആരംഭിച്ചാൽ അതിന്റെ ഫലം അനുഭവിക്കാനടുക്കുന്ന സമയം ഏതെങ്കിലും വിഘ്നങ്ങൾ വന്നു നേരിടും എന്നു താല്പൎയ്യം.

രുജാൎത്തോ ജനന്യാ രുജഃ സംഭവേയു
രിപൌ വാക്പതൌ ശത്രുഹന്തൃത്വമേതി
ബലാദുദ്ധതഃ കോ രണേ തസ്യ ജേതാ
മഹിഷ്യാദിശൎമ്മാ ന തന്മാതുലാനാം. 58

അ—വാക്പതി രിപുവിങ്കൽ സ്ഥിതനായിരിക്കും സമയത്തിങ്കൽ ശത്രുഹന്തൃത്വത്തെ പ്രാപിക്കുന്നു. രുജാൎത്തനായി ഭവിക്കുന്നു. ജനനിക്കു രുക്കുകൾ സംഭവിക്കും. രണത്തിങ്കൽ ഏവനൊരുത്തൻ ബലം ഹേതുവായി ഉദ്ധതനായിട്ടു് അവന്റെ ജേതാവായി ഭവിക്കും. മഹിഷ്യാദിശൎമ്മാവായി ഭവിക്കും. മാതുലന്മാൎക്കു് അതു ഭവിക്കില്ല.

സാ—വ്യാഴം ആറാംഭാവത്തിങ്കൽ നില്ക്കുന്നുവെങ്കിൽ വ്യാധികളെക്കൊണ്ടു ദുഃഖിതനായിരിക്കും. അമ്മയ്ക്കും വ്യാധികൾ വന്നുപിടിപെടും. ശത്രുക്കളെ കൊല്ലുന്നവനായി വരും. അതിനു തക്ക ശക്തിയുള്ളവനായി വരും. ശക്തികൊണ്ടു ഗൎവ്വത്തോടുകൂടി യുദ്ധത്തിങ്കൽ അവനെ ജയിപ്പാൻ ആരുണ്ടാകും? ഒരു മനുഷ്യനും അവനെ ജയിപ്പാൻ കഴികയില്ല. ഭാൎയ്യ മുതലായവരെക്കൊണ്ടു സുഖമുള്ളവനായിരി

ക്കം. മഹിഷ്യാദിഭിർഹേതുഭൂതൈഃ ശർമ്മസുഖം യസ്യ സഃ മഹിഷ്യാദിശർമ്മേതി വ്യധികരണോ ബഹുവ്രീഹിഃ. അന്ന്യാമനാക്ക ഭാൎയ്യാസുഖം മുതലായതുണ്ടാവുന്നതല്ല. അത്ര തച്ഛബ്ദേന മഹിഷ്യാദിശർമ്മപദഗതമഹിഷ്യാദി സുഖമാത്രം പരാമൃശ്യതേ. ന തു തദ്വിശിഷ്ടഃ.

മതിസ്തസ്യ ബഹ്വീ വിഭൂതിശ്ച ബഹ്വീ
രതിശ്ചൈവ ഭവേദ്ഭാമിനീ നാമബഹ്വീ
ഗുരുർഗ്ഗർവ്വ കൃദ്യസ്യ ജാമിത്രഭാവേ
സപിണ്ഡാധികോഖണ്ഡകന്ദൎപ്പ ഏവ. 59

അ—യാവനൊരുത്തന്നു ഗുരു ജാമിത്രഭാവത്തിങ്കൽ സ്ഥിതനാകുന്നു അവന്നു ബഹ്വിയായിരിക്കുന്ന മതിയും ബഹ്വിയായിരിക്കുന്ന വിഭൂതിയും ഭവിക്കും. ഭാമിനിമാരുടെ രതിയാകട്ടെ അബഹ്വിയാകുന്നു. അവൻ ഗൎവ്വകൃത്തായി സപിണ്ഡാധികനായി അഖണ്ഡകന്ദൎപ്പനായിത്തന്നെ ഭവിക്കും.

സാ—ബ്യാഴം ഏതൊരാളുടെ ജനനസമയത്തിങ്കൽ ഏഴാംഭാവത്തിങ്കൽ നില്ക്കുന്നു അവന്നു ബുദ്ധി വളരെയുണ്ടാകും. ഐശ്വൎയ്യവും വളരെയുണ്ടാകും. സ്ത്രീകൾക്കു അവന്റെ നേരെയുള്ള പ്രീതിയാകട്ടെ ചുരുക്കമായിരിക്കും. സപിണ്ഡന്മാർ (ഏകവംശസംഭൂതന്മാർ) അധികമുണ്ടാവുകനിമിത്തം പ്രബലനായിരിക്കും. കാമദേവനെന്നപോലെ അഖണ്ഡസൌന്ദൎയ്യപരിപൂൎണ്ണനായിരിക്കും. അതുകൊണ്ടുനിമിത്തം ഗൎവ്വമുള്ളവനായിരിക്കും. ഇവിടെ ഗൎവ്വകൃൽ എന്ന പദം അവന്റെ വിശേഷണമാകയാൽ ഗൎവ്വം കരോതീതി ഗൎവ്വകൃൽ എന്ന വിഗ്രഹത്തിങ്കൽ അന്യന്മാക്ക ഗൎവ്വത്തെ ഉണ്ടാക്കുന്നവനെന്നു അൎത്ഥം സംഭവിക്കും. ആ

പാദം ഗുരുഃ എന്നതിൻെറ വിശേഷണമാക്കി കല്പിച്ചാൽ "ഏഴാമേടത്തു നില്ക്കുന്ന വ്യാഴം ഗൎവ്വത്തെ ഉണ്ടാക്കുന്നവനാണെന്നു" അൎത്ഥംവരും. ആൎക്കു" എന്നുള്ള ആകാംക്ഷയിങ്കൽ ഔചിത്യംകൊണ്ടു ജാതസ്യ എന്നു ഗ്രഹിക്കുകയുമാവാം. അപ്പോൾ ഈ ഗൎവ്വം ജാതന്നാണെന്നു സംഭവിക്കുകയും ചെയ്യാം. ഈ രണ്ടൎത്ഥവും ഇവിടെ സ്വീകരിക്കപ്പെടാവുന്നതുതന്നെയാകുന്നു.

ചിരം നോ വസേൽ പൈതൃകേ ചൈവ ഗേഹേ
ചിരസ്ഥായി നോ തൽഗൃഹം തസ്യ ദേഹഃ
ചിരം നോ ഭവേത്തസ്യ നീരോഗമംഗം
ഗുരുർമൃത്യുഗോ യസ്യ വൈകുണ്ഠഗന്താ. 60

അ—ഗുരു യാവനൊരുത്തന്നു മൃത്യുഗനാകുന്നു അവൻ പൈതൃകമായിരിക്കുന്ന ഗേഹത്തിങ്കൽ ചിരകാലം വസിക്കില്ല. തൽഗൃഹവും അവൻെറ ദേഹവും ചിരസ്ഥായിയല്ല. അവൻെറ അംഗം ചിരകാലം നീരോഗമായി ഭവിക്കില്ല. വൈകുണ്ഠഗന്താവായി ഭവിക്കും.

സാ—വ്യാഴം ഏതൊരാൾക്കു" അഷ്ടമത്തിങ്കൽ നില്ക്കുന്നുവോ അവൻ വളരെക്കാലം അച്ഛൻെറ ഗൃഹത്തിങ്കൽ പാൎക്കുന്നതല്ല. സ്വന്തഗൃഹം സമ്പാദിച്ചു" അതിൽ താമസിക്കും. അവൻെറ ഗൃഹവും വളരെക്കാലം നിലനില്ക്കുന്നതല്ല. അവൻെറ ശരീരം വളരെക്കാലം രോഗമില്ലാതെയിരിക്കുന്നതല്ല. വൈകുണ്ഠത്തെ പ്രാപിക്കയും ചെയ്യും. എന്നാൽ അവൻ പ്രായേണ രോഗക്കാരനായും അച്ഛൻെറ ഗൃഹത്തിങ്കൽ അധികകാലം താമസിപ്പാൻ സാധിക്കാതെ വേറെ ഒരു ഗൃഹം ഉണ്ടാക്കി അതിങ്കലോ അന്യഗൃഹത്തിങ്

ലോപാക്ഷനായും ആ ഗ്രഹവും അധികകാലം നില്ക്കാതെയും തീരും. ദീർഘായുസ്സായി വരാതെ മരിക്കുമെങ്കിലും മരണാനന്തരം വിഷ്ണുലോകത്തെ പ്രാപിക്കയും ചെയ്യും.

ചതുർഭൂമികം തദ്ഗൃഹം തസ്യഭൂമീ-
പതേർവ്വല്ലഭോ വല്ലഭാ ഭൂമിദേവാഃ
ഗുരൌ ധർമ്മഗേ ബാന്ധവാഃ സുപ്രവിനീതാ
സദാലസ്യതാ ധർമ്മവൈഗുണ്യകാരീ. 61

അ—ഗുരു ധർമ്മഗനായിരിക്കും സമയത്തിങ്കൽ ഭൂമീപതിയുടെ വല്ലഭനായും ധർമ്മവൈഗുണ്യകാരിയായും ഭവിക്കും. തദ്ഗൃഹം ചതുർഭൂമികമായും അവന്നു ഭൂമിദേവന്മാർ വല്ലഭന്മാരായും ബാന്ധവന്മാർ വിനീതന്മാരായും സദാലസ്യതയും ഭവിക്കും.

സാ—വ്യാഴം ഒമ്പതാം ഭാവത്തിങ്കൽ നില്ക്കുന്ന സമയം ജനിച്ച മനുഷ്യന്റെ ഗൃഹം നാലു നിലയിലുള്ളതായിരിക്കും. അവൻ രാജാക്കന്മാൎക്ക് ഇഷ്ടനായിത്തീരും. അവന്നു ബ്രാഹ്മണന്മാർ ഇഷ്ടന്മാരായിരിക്കും. ബ്രാഹ്മണഭക്തിയുള്ളവനായിരിക്കുമെന്നു താല്പൎയ്യം. അവന്റെ ബന്ധുക്കൾകൂടി വിനയമുള്ളവരായിരിക്കും. എന്നാൽ അവൻ അത്യന്തം വിനയശാലിയായി വരുമെന്നുള്ളതു പറയേണ്ടതുണ്ടോ എന്ന് അൎത്ഥാപത്തികൊണ്ടു കിട്ടുന്നു. എല്ലായ്പോഴും ആലസ്യം ഉള്ളവനായിരിക്കും. ആലസ്യമെന്നാൽ പ്രവൃത്തികളെ വേഗത്തിൽ തീൎക്കാതെ അധികകാലം ഇട്ടു നീട്ടുകയാകുന്നു. സദാലസ്യതാ എന്നതിന്നു സദാലസ്യനാവു എന്നുള്ളത്. സദാലസ്യൻ=എല്ലായ്പോഴും ആലസ്യത്തോടുകൂടിയവൻ എന്നു പരിഭാഷയാകുന്നു. സദാ ആലസ്യം യസ്യസഃ സദാലസ്യ തസ്യ

ഭാവഃ സദാലസ്യതാം ഇതി ബഹുവ്രീഹേസ്തല്യ്. അവൻ ധൎമ്മങ്ങൾക്കു ഗ്ലാനികെടിനെ ചെയ്യുന്നവനായിരിക്കും. എന്നാൽ ധൎമ്മകാൎയ്യങ്ങളിൽ ശ്രദ്ധയില്ലാതെ അധൎമ്മകാൎയ്യങ്ങളെ പ്രവൎത്തിക്കുന്നവനായിരിക്കുമെന്നു താല്പൎയ്യം. ഇവിടെ ധൎമ്മവൈഗുണ്യഹാരീ എന്നു ഒരു പാഠാന്തരമുണ്ട്. ആ പാഠത്തിങ്കൽ ധൎമ്മകാൎയ്യങ്ങളെ വേണ്ടതുപോലെ നടത്തി അധൎമ്മകാൎയ്യങ്ങളെ നശിപ്പിക്കുമെന്നു മുൻ കാണിച്ച പാഠത്തിങ്കലെ അൎത്ഥത്തിന്നു വിപരീതമായ അൎത്ഥം സിദ്ധിക്കുന്നു. ഇതിൽവെച്ചു രണ്ടാമത്തെ പാഠമാണ് സ്വീകാൎയ്യമായിട്ടുള്ളതു്. ധൎമ്മസ്ഥാനമായിരിക്കുന്ന ഒമ്പതാം ഭാവത്തിങ്കൽ ശുഭഗ്രഹോത്തമനായ വ്യാഴം നില്ക്കുമ്പോൾ അവൻ ധാൎമ്മികനായി തീരാനല്ലാതെ അധൎമ്മിഷ്ഠനായി വരുവാൻ ഒരുവിധവും സംഗതിയില്ല. അത്രയുമല്ല, വരാഹമിഹിരാചാൎയ്യൻ സ്വഹോരയായ ബൃഹജ്ജാതകത്തിൽ ഒമ്പതാമേടത്തു വ്യാഴം നിന്നാൽ തപസ്വീ എന്നിങ്ങിനെ ഫലനിരൂപണം ചെയ്തതിനാം ആനുഗുണ്യം രണ്ടാംപാഠത്തിങ്കൽ തന്നെയാകുന്നു ഉണ്ടാവുക.

ഗുരൌ കൎമ്മഗേ മന്ദിരം ചിത്രശാലം
പിതുഃ പൂൎവ്വജേഭ്യോപി തേജോധികത്വം
ന തുഷ്ടോ ഭവേച്ഛൎമ്മണാ പുത്രകാനാം
പചേൽ പ്രത്യഹം പ്രസ്ഥ സാമുദ്രമന്നം. 62

അ— ഗുരു കൎമ്മഗനായിരിക്കുംസമയത്തിങ്കൽ ചിത്രശാലമായിരിക്കുന്ന മന്ദിരവും പിതാവിനേക്കാളും പൂൎവ്വജന്മാരേക്കാളും തേജോധികത്വവും ഭവിക്കും. പുത്രകന്മാരുടെ ശൎമ്മംകൊണ്ടു തുഷ്ടനായി ഭവിക്കില്ല. അഹസ്സുതോറും പ്രസ്ഥസാമുദ്രമായിരിക്കുന്ന അന്നത്തെ പചിക്കും.

സാ— വ്യാഴം പത്താംഭാവത്തിങ്കൽ നില്ക്കുന്നോൾ ജനിച്ചവൻെറ ഗൃഹത്തിങ്കൽ നാനാപ്രകാരത്തിങ്കലുള്ള ശാലകളുണ്ടായിരിക്കും. അച്ഛനേക്കാളും ജ്യേഷ്ഠന്മാരേക്കാളും അധികം തേജസ്വിയായി ഭവിക്കും. പുത്രന്മാരുടെ സുഖംകൊണ്ടു സന്തോഷമുണ്ടാവുകയില്ല. എന്നാൽ പുത്രന്മാർ സുഖത്തോടുകൂടിയിരിക്കുന്നതിനെ സഹിക്കാത്തതിൻവിധം പുത്രദ്വേഷമുള്ളവനായിത്തീരും. ദിവസംതോറും ഒരിടങ്ങഴി ഉപ്പോടുകൂടിയ അന്നത്തെ വെക്കും. എന്നാൽ ഒരിടങ്ങഴി ഉപ്പ് എത്ര ചോറിലേക്കു ചേൎക്കുവാനുണ്ടാകുമോ അത്ര ചോറ് ഒരു ദിവസം അവൻ കൊടുക്കുമെന്നു താല്പൎയ്യം. ഇവിടെ പ്രത്യേകമഗ്രേ എന്നതിൻെറ സ്ഥാനത്തു ധ്വജമണ്ഡപേ എന്ന് ഒരു പാഠവും കാണുന്നുണ്ട്. അപ്പോൾ അവൻെറ മണ്ഡപത്തിങ്കൽ ധ്വജങ്ങൾ ഭവിക്കുമെന്ന് അന്വയാൎത്ഥം. അവൻെറ ആസ്ഥാനമണ്ഡപത്തിങ്കൽ കൊടിമരങ്ങൾ നാട്ടിയിരിക്കുമെന്നു സാരം. വിശേഷപ്പെട്ട ആസ്ഥാനമണ്ഡപമുണ്ടാകുമെന്നു താല്പൎയ്യം. ഈ പാഠത്തിങ്കൽ വ്യാഴം പത്തിൽ നിന്നാൽ എന്നു പ്രകരണബലംകൊണ്ടു കിട്ടുന്നുവെന്നു പറയണം. അതുകൊണ്ടു മുമ്പെ കാണിച്ച പാഠംതന്നെയാകുന്നു നല്ലത്. മന്ദിരം ചിത്രശാലം എന്ന വാക്യത്തിങ്കൽ ഈ അൎത്ഥവും ഉൾപ്പെട്ടതായ്വരുന്നതുമാകുന്നു.

അകമ്പ്യം ചലാഭേ ഗുരൌ കിന്നലഭ്യ
വദന്ത്യേഷ്ടധിമന്തമന്യേ മുനീന്ദ്രാഃ
പിതുൎഭ്രാതൃസ്വാംഗജാസ്തസ്യ പഞ്ച
പരാൎത്ഥസ്തദൎത്ഥോ ന ചൈവൈ ഭവായ. 63

അ— ഗുരു ലാഭത്തിങ്കൽ സ്ഥിതനായിരിക്കും സ

മയത്തിങ്കൽ പിതാവിൻെറ ഭാരഭൃത്തായി ഭവിക്കം. അവന്നു് അകുപ്യവും ലഭ്യമല്ലയോ? അന്യന്മാരായിരിക്കുന്ന എട്ടു മുനീന്ദ്രന്മാർ ധീമാനെന്നു വാദിക്കുന്നു. അവന്നു് അഞ്ചു സ്വാംഗജന്മാർ ഭവിക്കം. തദർത്ഥം ഭവത്തിന്നായിക്കൊണ്ടല്ല എങ്കിൽ പരമാർത്ഥമായി ഭവിക്കം.

സാ—വ്യാഴം പതിനൊന്നാംഭാവത്തിങ്കൽ നില്ക്കുമ്പോൾ ജനിച്ച മനുഷ്യന്നു സ്വർണ്ണം വെള്ളി മുതലായവ ലഭിക്കപ്പെടുവാൻ ശക്യമല്ലയോ? എന്നാൽ സ്വർണ്ണം വെള്ളിമുതലായ ഉൽകൃഷ്ടവസ്തുക്കൾ അവന്നു ധാരാളമായി ലഭിക്കുമെന്നു താല്പര്യം. പാണിനി മുതലായ വ്യാകരണാദി ശാസ്ത്രപ്രണേതാക്കന്മാരായ മഹർഷിമാർ കൂടി അവനെ ബുദ്ധിമാനെന്നു പറയുന്നു. അത്രയും ശാസ്ത്രപാണ്ഡിത്യമുള്ളവനായിരിക്കുമെന്നു താല്പര്യം. അച്ഛനെ വേണ്ടതുപോലെ ഭരിക്കം. അവന്നു് അഞ്ചു പുത്രന്മാരുണ്ടാകും. അവൻെറ ദ്രവ്യം അന്യന്മാരുടെ അനുഭവത്തിന്നായിരിക്കം. ധർമ്മകാര്യത്തിൽ ചിലവുചെയ്തു ദ്രവ്യത്തെ സഫലപ്പെടുത്താതെയിരിക്കുന്നവെങ്കിലാണു് ഇതു്. എന്നാൽ അവൻ ധനത്തെ ധർമ്മകാര്യങ്ങളിൽ ചിലവുചെയ്കയോ അന്യനുവേണ്ടി ഉപയോഗപ്പെടുത്തുകയോ ചെയ്യുമെന്നു താല്പര്യം. കുപ്യമെന്നാൽ സ്വർണ്ണം വെള്ളി ഇതുകളൊഴിച്ചു ശേഷമുള്ള ദ്രവ്യമാകുന്നു. അകുപ്യമെന്നാൽ കുപ്യമല്ലാത്തതു്. അപ്പോൾ സ്വർണ്ണവും വെള്ളിയും എന്നു വന്നുകൂടുന്നു. ''സ്യാൽ കോശശ്ച ഹിരണ്യം ച ഹേമരൂപ്യേ കൃതാകൃതേ താഭ്യാം യദന്യത്തൽ കുപ്യം'' എന്നു് അമരവചനമുണ്ടു്. ''രാജസൂയ സൂര്യ്യ മൂഷോദ്യതച്യകുപ്യ കൃഷ്ട പച്യാ വ്യ

ധാഃ'' എന്ന സൂത്രംകൊണ്ടു കാര്യശബ്ദം പാണിനി യാൽ നിപാതിക്കപ്പെട്ടതാകുന്നു. ഗുപ ഗോപനെ എന്ന ധാതുവിങ്കൽനിന്നു ക്യപ് പ്രത്യയവും ഗകാരത്തിന്നു കകാരാദേശവും നിപാതിക്കപ്പെട്ടിരിക്കുന്നു.

യശഃ കീദൃശം സദ്വ്യയേ സാഭിമാനേ
മതിഃ കീദൃശീ വഞ്ചനാ ചേൽ പരേഷാം
വിധിഃ കീദൃശോത്ഥസ്യ നാശോ ഹി യേന
ത്രയസ്തേ ഭവേയുർവ്വ്യയേ യസ്യ ജീവഃ. 64

അ—സാഭിമാനമായിരിക്കുന്ന സദ്വ്യയത്തിങ്കൽ യശസ്സു കീദൃശമാകുന്നു? പരന്മാരുടെ വഞ്ചനം ഭവിക്കുന്നുവെങ്കിൽ മതി കീദൃശിയാകുന്നു? യാതൊന്നുകൊണ്ടു് അൎത്ഥത്തിൻെറ നാശം ഭവിക്കുന്നു ആ വിധി കീദൃശമാകുന്നു? യാവനൊരുത്തനു വ്യയത്തിങ്കൽ ജീവൻ, അവന്നു് ആ മൂന്നുകളും ഭവിക്കും.

സാ—അഭിമാനത്തോടുകൂടി നല്ല കാൎയ്യത്തിൽ ചിലവു ചെയ്യുന്നതുകൊണ്ടു് എന്തു കീൎത്തിയാകുന്നു? അന്യന്മാരെ ചതിക്കുന്നുവെങ്കിൽ പിന്നെ ബുദ്ധി എന്താണു്? മുഖ്യപ്രയോജനമായ പരലോകത്തേയ്ക്കു ഗുണപ്രദമാകാത്ത കൎമ്മാനുഷ്ഠാനം എന്താകുന്നു? വ്യാഴം ജനനസമയത്തിങ്കൽ പന്ത്രണ്ടാമേടത്തു നില്ക്കുന്നുവെങ്കിൽ ആ മൂന്നു കാൎയ്യങ്ങളും സംഭവിക്കും. എന്നാൽ ൧. അഭിമാനംനിമിത്തം സൽകൎമ്മങ്ങൾക്കു ചിലവു ചെയ്തു യശസ്സു സമ്പാദിക്കുക (ഗുണബുദ്ധികൊണ്ടല്ല) ൨. അന്യന്മാരെ ചതിക്കാൻ വേണ്ടതിനെ ബുദ്ധികൊണ്ടു പ്രവൎത്തിക്കുക. ൩. പരലോകത്തിലേക്കു ക്ഷേമമല്ലാത്ത കൎമ്മങ്ങൾ ചെയ്യുക. ഇവ മൂന്നും പന്ത്രണ്ടാമേടത്തു വ്യാഴത്തിൻെറ ഫലമാകുന്നുവെന്നു താല്പൎയ്യം.

ഇതി ഗുരോർഭാവഫലം.

അ—ഇപ്രകാരം ഗുരുവിൻെറ ഭാവഫലം അരുളിചെയ്തു കഴിഞ്ഞു. ഫിതമായി.

സാ—വ്യാഴം ജനനസമയത്തിങ്കൽ ലഗ്നം മുതൽ പന്ത്രണ്ടാമേടംവരെയുള്ള ഭാവങ്ങളിൽ നിന്നാലുള്ള ഫലങ്ങളെ ഇങ്ങിനെ പറഞ്ഞിരിക്കുന്നു.

ഇതി ചമല്ക്കാരചിന്താമണിവ്യാഖ്യായാം
ശാണോല്ലേഖനാഖ്യായാം നീലകണ്ഠീയേ
ഗുരുഭാവഫലം.

---

സമീചീനമംഗം സമീചീനസംഗഃ
സമീചീനബാഹ്യംഗനാഭോഗയുക്തഃ
സമീചീനകർമ്മാ സമീചീനശർമ്മാ
സമീചീനശുക്രോ യദാ ലഗ്നവർത്തീ. 65

അ—സമീചീനശുക്രൻ യാതൊരിക്കൽ ലഗ്നവർത്തിയാകുന്നു അപ്പോൾ സമീചീനസംഗനായും സമീചീനബാഹ്യംഗനാഭോഗയുക്തനായും സമീചീനകർമ്മാവായും സമീചീനശർമ്മാവായും ഭവിക്കും. അംഗം സമീചീനമായി ഭവിക്കും.

സാ—ജനനസമയത്തിങ്കൽ ശുക്രൻ ലഗ്നഭാവത്തിങ്കൽനിന്നാൽ ശരീരം നല്ല സൌന്ദൎയ്യമുള്ളതായിരിക്കും. സൌന്ദൎയ്യം മുതലായ ഗുണങ്ങളുള്ള അനേകം ഭാൎയ്യമാരോടുകൂടി രമിക്കുന്നവനായിരിക്കും. നല്ല കർമ്മങ്ങളെ അനുഷ്ഠിക്കുകയും നല്ല സുഖങ്ങളെ അനുഭവിക്കയും ചെയ്യും. ഇവിടെ സമീചീനശുക്രഃ എന്നിങ്ങിനെ ശുക്രന്നു സമീചീനവിശേഷണം കൊടുത്തതുകൊണ്ടു് ഈ ഫലങ്ങൾ ലഗ്നത്തിൽ നില്ക്കുന്ന ശുക്രന്നു സ്ഥാനബലം മുതലായ ഗുണങ്ങളുണ്ടെങ്കിലാണെന്നും

മൌഢ്യം നീചസ്ഥിതി മുതലായ ദോഷങ്ങളുണ്ടെങ്കിൽ ചില ദോഷഫലങ്ങൾകൂടി അനുഭവിക്കുന്നതാണെന്നും അറിഞ്ഞുകൊള്ളേണ്ടതാകുന്നു.

മുഖം ചാരുഭാഷം മനീഷാപി ചാർവ്വീ
സുഖം ചാരു ചാരൂണി വാസാംസി തസ്യ
കുടുംബസ്ഥിതഃ പൂർവ്വദേവസ്യ പൂജ്യഃ
കുടുംബേന കിം ചാരു ചാർവ്വംഗനാശഃ. 66

അ—യാവനൊരുത്തന്നു പൂർവ്വദേവന്റെ പൂജ്യൻ കുടുംബസ്ഥിതനാകുന്നു അവന്നു കുടുംബംകൊണ്ടു് എന്തു ചാരുവാകുന്നു? മുഖം ചാരുഭാഷമായും മനീഷയും ചാർവ്വിയായും സുഖം ചാരുവായും വാസസ്സുകൾ ചാരുക്കളായും ഭവിക്കും. അവൻ ചാർവ്വംഗനാശനായും ഭവിക്കും.

സാ—ശുക്രൻ യാവനൊരുത്തന്റെ ജനനസമയം രണ്ടാംഭാവത്തിങ്കൽ നില്ക്കുന്നു അവന്റെ മുഖത്തിൽനിന്നു പുറപ്പെടുന്ന വാക്കുകൾ സൌന്ദര്യമുള്ളവകളായിരിക്കും. അവന്റെ ബുദ്ധിയും യഥാത്ഥത്തെ ഗ്രഹിക്കുകനിമിത്തം സൌന്ദര്യമുള്ളതായിരിക്കും. നല്ല സുഖത്തെ അനുഭവിക്കും. എത്രയും ഭംഗിയുള്ള വസ്ത്രങ്ങളെ ധരിക്കും. സൌന്ദര്യശാലിനികളായ സ്ത്രീകളെ മാത്രമേ അവനാഗ്രഹിക്കുകയുള്ളു. അവന്നു കുടുംബംകൊണ്ടു സിദ്ധിക്കേണ്ടതായ നന്മകൾ ഒന്നും ഉണ്ടാവുകയില്ല.

രതി സ്ത്രീജനേ തസ്യ ധനാ ബന്ധുനാശോ
ഗുരുശ്ചസ്യ ദുശ്ചിൽകഗേ ദാനവാനാം
ന പൂർണ്ണോ ഭവേൽ പുത്രസൌഖ്യേപി സേനാ-
പതിഃ കാതരോ ദാനസംഗ്രാമകാലേ. 67

അ—ദാനവന്മാരുടെ ഗുരു യാവനൊരുത്തന്ന് ദ്യൂതിൽകഗനാകുന്നു അവന്നു സ്ത്രീജനത്തിങ്കൽ രതി ഭവിക്കില്ല. ബന്ധുനാശം ഭവിക്കും. അവൻ പുത്രസൌഖ്യത്തിങ്കൽ പൂൎണ്ണനായി ഭവിക്കില്ല. സേനാപതിയാണെങ്കിലും ദാനസംഗ്രാമകാലത്തിങ്കൽ കാതരനായി ഭവിക്കും.

സാ—ശുക്രൻ ഏവനൊരുത്തന്റെ ജനനസമയത്തിങ്കൽ മൂന്നാംഭാവത്തിങ്കൽ നില്ക്കുന്നു അവന്നു സ്ത്രീജനത്തിങ്കൽ പ്രീതിയുണ്ടാകുന്നതല്ല. ബന്ധുക്കൾ നശിക്കയും ചെയ്യും. പുത്രന്മാരെക്കൊണ്ടുള്ള സൌഖ്യവും സമ്പൂൎണ്ണമായി ഉണ്ടാവുകയില്ല. സേനാപതിയായിരുന്നാൽക്കൂടി യുദ്ധകാലത്തിങ്കൽ ഭയപ്പെട്ടു പിന്നോക്കം പോകുന്നതാകുന്നു. അതുപോലെ ദാനസമയത്തിങ്കൽ ലോഭംനിമിത്തം വേണ്ടതുപോലെയുള്ള ദാനങ്ങൾ ചെയ്യാതെ പിന്മടങ്ങുന്നവനായിരിക്കും.

മഹിതേƒധികോ യസ്യ തൃത്യേ സുരേജ്യോ
ജനൈഃ കിം നിജൈശ്ചാപരൈ രുഷ്ടതുഷ്ടൈഃ
കിയൽ പോഷയേജ്ജന്മതഃ സ്വം ജനന്യാ
അധീനാപ്പിതോപായനൈരേവ പൂൎണ്ണഃ. 68

അ— യാവനൊരുത്തന്നു് അസുരേജ്യൻ തൃത്യത്തിങ്കൽ സ്ഥിതനാകുന്നു അവൻ അധീനാപ്പിതോപായനങ്ങളെക്കൊണ്ടുതന്നെ പൂൎണ്ണനായി മഹിതത്തിങ്കൽ അധികനായി ഭവിക്കുന്നു. അവന്നു നിജന്മാരായും അപരന്മാരായും രുഷ്ടതുഷ്ടന്മാരായിരിക്കുന്ന ജനങ്ങളെക്കൊണ്ടു് എന്തു്? അവൻ ജന്മത്തിങ്കൽനിന്നു തുടങ്ങി ജനനിയുടെ സ്വത്തെ കിയത്താകുംവണ്ണം പോഷിപ്പിക്കും.

സാ—യാതൊരാളുടെ ജനനകാലത്തിങ്കൽ ശുക്രൻ നാലാംഭാവത്തിങ്കൽ നില്ക്കുന്നു അവൻ അത്യന്തം ഉത്സവശാലിയായിരിക്കും. മുദ ഉത്സവഃ. സോസ്യാസ്തീതി മുദീ. തസ്യ ഭാവോ മുദിത്വം. തസ്മിന്നധികഃ. അത്യന്തം മുദാഢ്യമുള്ളവനായിരിക്കുമെന്നും ഒരൎത്ഥമുണ്ടു്. മുദിതോ മുദാഢ്യേ. അവന്നു തന്റെ ആളുകളോ അന്യന്മാരോ കോപിച്ചാലും സന്തോഷിച്ചാലും ഒന്നുമില്ല. അവൻ ജനനംമുതൽ അമ്മയുടെ ധനത്തിനെ എത്രയോ വളരെ പുഷ്ടിപ്പെടുത്തും. തന്നെ ആശ്രയിച്ചുനില്ക്കുന്ന ജനങ്ങൾ സമൎപ്പിക്കുന്ന ഓരോ കാഴ്ചദ്രവ്യങ്ങളെക്കൊണ്ടുതന്നെ സമ്പൂൎണ്ണാവസ്ഥയെ പ്രാപിക്കും.

സുപുത്രേണ കിം യസ്യ ശുക്രോ ന പുത്രേ
പ്രയാസേന കിം യോ ന സമ്പാദിതാൎത്ഥഃ
ഉദൎക്കം വിനാ മന്ത്രമുപ്രാശനാദ്യാ-
മധീതേന കിം ചേൽ കവിത്വേ ന ശക്തിഃ. 69

അ—യാവനൊരുത്തന്നു ശുക്രൻ പുത്രത്തിങ്കൽ സ്ഥിതി ചെയ്യുന്നില്ല അവന്നു സുപുത്രനിലും എന്തു്? യാതൊന്നു സമ്പാദിതാൎത്ഥമല്ല ആ പ്രയാസംകൊണ്ടും എന്തു്? ഉദൎക്കത്തോടുകൂടാതെ മന്ത്രമുപ്രാശനങ്ങളെക്കൊണ്ടു് എന്തു്? കവിത്വത്തിങ്കൽ ശക്തിയില്ലെങ്കിൽ അധീതംകൊണ്ടു് എന്തു്?

സാ—ജനനസമയത്തിങ്കൽ ശുക്രൻ അഞ്ചാംഭാവത്തിങ്കൽ നില്ക്കുന്നില്ലെങ്കിൽ നല്ല പുത്രനുണ്ടാവുക എന്ന കാൎയ്യത്തിൽ ഒന്നും സിദ്ധിക്കുക ഇല്ല. ദ്രവ്യം സമ്പാദിക്കാനുതകാത്ത അദ്ധ്വാനംകൊണ്ടെന്തുകാൎയ്യം? പരലോകത്തിലേക്കു ശ്രേയസ്സിനെ ഉണ്ടാക്കാത്ത മന്ത്രജപംകൊണ്ടെന്താണു്? ഉദരതൃപ്തിവരാത്ത മൃ

ഷ്ടാന്നഭക്ഷണംകൊണ്ടു ഫലമെന്തു്? കാവ്യങ്ങളെ ഉണ്ടാക്കാൻ ശക്തിയെ ഉണ്ടാക്കാത്ത പഠിപ്പുകൊണ്ടെന്തുഫലം? എന്നാൽ ശുക്രൻ അഞ്ചാമേടത്തുനിന്നാൽ നല്ല പുത്രന്മാരുണ്ടാകും. ചെയ്യുന്ന പ്രവൃത്തികളെക്കൊണ്ടെല്ലാം ധനത്തെ സമ്പാദിപ്പാൻ കഴിയും. പരലോകത്തിലേക്കു ശ്രേയസ്സിനെ വരുത്തുന്ന മന്ത്രജപം സാധിക്കും. ഉദരതൃപ്തിവരത്തക്കവണ്ണം പഥ്യമായും മൃഷ്ടമായുമുള്ള ഭക്ഷണം സിദ്ധിക്കും. നല്ല കാവ്യങ്ങളെ ഉണ്ടാക്കാൻ ശക്തനായിരിക്കും. അതിന്നു തക്കവിധം വേണ്ടുന്നതെല്ലാം പഠിച്ചിരിക്കും എന്നു താല്പൎയ്യം.

സദാ ദാനവേജ്യേ സുധാസിക്തശത്രു-
വ്യയഃ ശത്രുഗേ ചോത്തമൗ തൗ ഭവേതാം
വിപദ്യേത സംപാദിതം ചാപി കൃത്യം
തപേന്മന്ത്രതഃ പൂജ്യസൗഖ്യം ന ധത്തേ. 70

അ—ദാനവേജ്യൻ ശത്രുഗനായിരിക്കും സമയത്തിങ്കൽ സുധാസിക്തശത്രുവും വ്യയവും അളുകൾ എല്ലായ്പോഴും ഉത്തമങ്ങളായി ഭവിക്കും. സമ്പാദിതമായിരിക്കുന്ന കൃത്യവും വിപദിക്കും. മന്ത്രം ഹേതുവായിട്ടു തപിക്കും. പൂജ്യസൗഖ്യത്തെ ധാനംചെയ്യുന്നില്ല.

സാ—ശുക്രൻ ജനനസമയത്തിങ്കൽ ആറാംഭാവത്തിങ്കൽ നില്ക്കുന്നുവെങ്കിൽ അമൃതിൽ കുളിച്ചതുപോലെ ബലവാന്മാരും യോഗ്യന്മാരുമായ ശത്രുക്കളുണ്ടാകും. വരവിനേക്കാൾ അധികരിച്ചിട്ടുള്ള ചിലവും ഉണ്ടാകും. പ്രവൃത്തി എടുത്തു് ഏതെങ്കിലും ഒരു കാൎയ്യത്തെ സമ്പാദിച്ചുവെന്നായാലുംകൂടി ആ കാൎയ്യം അനുഭവത്തിന്നുതകാതെ നശിച്ചുപോകും. ദുൎമ്മന്ത്രങ്ങളെ ഉപാസനകഴിച്ചു് അതുനിമിത്തം ദുഃഖിക്കുവാനിട

വരും. അല്ലെങ്കിൽ അന്യന്മാർ ഇവന്റെ നേരെ ആഭിചാരത്തിന്നായി ദുർമ്മന്ത്രവാദങ്ങൾ ചെയ്തു് അതുനിമിത്തം ഉണ്ടാകുന്ന ഉപദ്രവങ്ങളെക്കൊണ്ടു ദുഃഖിപ്പാനിടവരും. തന്നാൽ പൂജിക്കപ്പെടേണ്ടവരായ ഗുരുക്കന്മാർ മുതലായവൎക്കു സൌഖ്യത്തെ ഉണ്ടാക്കുകയില്ല. എന്നാൽ ഗുരുക്കന്മാൎക്കും കാരണവന്മാൎക്കും മററു പൂജ്യന്മാരായ മഹാന്മാൎക്കും ദുഃഖത്തെ ഉണ്ടാക്കുമെന്നു താല്പൎയ്യം.

കളത്രേ കളത്രാത്സുഖം നോ കളത്രാൽ
കളത്രം തു ശുക്രേ ഭവേദ്രത്നഗൎഭം
വിലാസാധികോ ഗണ്യതേ ച പ്രവാസീ
പ്രയാസാല്പകഃ കേ ന മുഹ്യന്തി തസ്മാൽ. 71

അ—ശുക്രൻ കളത്രത്തിങ്കൽ സ്ഥിതനായിരിക്കും സമയത്തിങ്കൽ കളത്രത്തിങ്കൽനിന്നുള്ള സുഖം ഭവിക്കും. കളത്രത്തിങ്കൽനിന്നുള്ള സുഖം ഭവിക്കില്ല. കളത്രമാകട്ടെ രത്നഗൎഭമായി ഭവിക്കും. വിലാസാധികനും പ്രവാസിയും പ്രയാസാല്പകനുമാണെന്നു ഗണിക്കപ്പെടുന്നു. അവങ്കൽനിന്നു് ഏവ ചിലർ മോഹിക്കുന്നില്ല?

സാ—ജനനസമയത്തിങ്കൽ ഏഴാംഭാവത്തിങ്കൽ ശുക്രൻ നിന്നാൽ ഭാൎയ്യാസുഖമുണ്ടാകും. ജഘനപ്രദേശത്തിങ്കൽ സുഖമുണ്ടാകയില്ല. അവിടെ രോഗോപദ്രവമുണ്ടാകുമെന്നു താല്പൎയ്യം. ഇവിടെ ഒരു കളത്രശബ്ദം ഭാൎയ്യാപരവും മററെ കളത്രശബ്ദം ജഘനപരവുമാകുന്നു. "കളത്രം ശ്രോണിഭാൎയ്യയോഃ" എന്നു് അമരകോശവുമുണ്ടു്. ഭാൎയ്യയുടെ ഗൎഭത്തിങ്കൽ രത്നഭൂതന്മാരായ പുത്രന്മാർ ജനിക്കും. എന്നാൽ പലവിധത്തിലും ശ്രേഷ്ഠന്മാരായ ഔരസപുത്രന്മാരുണ്ടാകുമെ

ന്ന താല്പൎയ്യം. ക്രീഡയിങ്കൽ അധികം ആസക്തനായിരിക്കും. സ്വഗ്രഹത്തിങ്കൽ അധികകാലം താമസിക്കാതെ പ്രായേണ പരദേശങ്ങളിൽ സഞ്ചരിക്കുന്നവനായിരിക്കും. അല്പമായ പ്രയാസത്തെയല്ലാതെ അധികം പ്രവൃത്തികളെടുക്കുക ഇല്ല. അവന്റെ പലവക ചാതുൎയ്യങ്ങളെക്കൊണ്ടു മോഹിക്കാത്തവരായി ആരുംതന്നെ ഉണ്ടാവുന്നതല്ല.

ജനഃ ക്ഷുദ്രവാദീ ചിരം ചാരു ജീവേ-
ച്ചതുഷ്പാത്സുഖം ദൈത്യപൂജ്യോ ദദാതി
ജനസ്യഷ്ടമേ കഷ്ടസാദ്ധ്യോ ജയോൎത്ഥഃ
പുനൎവ്വൎദ്ധതേ ദീയമാനം ധനൎണ്ണേ. 72

അ— ജനസ്സിങ്കൽ അഷ്ടമത്തിങ്കൽ ദൈത്യപൂജ്യൻ ചതുഷ്പാത്സുഖത്തെ ദാനംചെയ്യുന്നു. ജനം ക്ഷുദ്രവാദിയായിട്ടു വളരെക്കാലം ചാരുവാകുംവണ്ണം ജീവിക്കും. ജയവും അൎത്ഥവും കഷ്ടസാദ്ധ്യമാകുന്നു. ധനൎണ്ണത്തിങ്കൽ ദീയമാനം പിന്നെയും വൎദ്ധിക്കുന്നു.

സാ— ജനനസമയം ശുക്രൻ അഷ്ടമഭാവത്തിങ്കൽ നില്ക്കുന്നുവെങ്കിൽ വാക്കു നല്ലതായിരിക്ക ഇല്ല, ദുഷ്ടമായിരിക്കും. ആയുസ്സു വളരെയുണ്ടാവും. ജീവനകാലം മുഴുവൻ ബുദ്ധിമുട്ടുകൂടാതെ സുഖമായി കഴിഞ്ഞുകൂടും. പശുക്കൾ, അശ്വങ്ങൾ മുതലായ നാല്ക്കാലികൾ ധാരാളം ഉണ്ടാവുകനിമിത്തമുള്ള സുഖം പൂൎണ്ണമായിരിക്കും. ശത്രുക്കളുമായി വ്യവഹാരങ്ങൾ നടക്കും. ആവക വ്യവഹാരങ്ങളിൽ ജയിപ്പാൻ വളരെ പ്രയാസമായിരിക്കും. ദ്രവ്യം സമ്പാദിപ്പാൻ ഓരോ മാൎഗ്ഗങ്ങളെടുക്കും. എങ്കിലും ആ മാൎഗ്ഗങ്ങൾ ഫലിച്ചു ദ്രവ്യലാഭമുണ്ടാവാൻ കഷ്ടപ്പെടേണ്ടിവരും. നെല്ല്, പണം മുതലായ വസ്തുക്കളെ അന്യന്മാൎക്കു പലിശ

യ്ക്കായിക്കൊടുത്തു് ആ ഒരു മാൎഗ്ഗത്തിൽ മാത്രം മുതലി നെ വൎദ്ധിപ്പിപ്പാൻ കഴിയും.

ഭൃഗൌ ത്രിത്രികോണേ പുരേ കേ ന പൌരാഃ
കുസീദേന യേ വൃദ്ധിമസ്മൈ ദദീരൻ
ഗൃഹം ജായതേ തസ്യ ധൎമ്മധ്വജിത്വാൽ
സഹോത്ഥാദിസൌഖ്യം ശരീരേ സുഖം ച. 73

അ—ഭൃഗു ത്രിത്രികോണത്തിങ്കൽ സ്ഥിതനായി രിക്കും സമയത്തിങ്കൽ പുരത്തിങ്കൽ പൌരന്മാർ യാവ ചിലർ, അവരവർ കുസീദംകൊണ്ടു് ഇവന്നായിക്കൊ ണ്ടു വൃദ്ധിയെ ദാനംചെയ്യാതെയിരിക്കും. അവന്നു ധൎമ്മധ്വജിത്വം ഹേതുവായിട്ടു ഗൃഹവും സഹോത്ഥാ ദിസൌഖ്യവും ശരീരത്തിങ്കൽ സുഖവും ജനിക്കുന്നു.

സാ—ശുക്രൻ ഒമ്പതാംഭാവത്തിങ്കൽ ജനനസമ യം നില്ക്കുന്നാവെങ്കിൽ അവന്റെ സമീപവാസിക ളായ ഏതു ജനങ്ങളാണ് കുസീദംകൊണ്ടു് ഇവന്നു വൃ ദ്ധിയെ കൊടുക്കാതെയിരിക്കുക? എന്നാൽ എല്ലാ ജനങ്ങളും ഇവനോടു കടം വാങ്ങുകയും ഇവന്നു പലി ശയെ കൊടുക്കുകയും ചെയ്യുമെന്നു താല്പൎയ്യം. കുസീ ദമെന്നാൽ മുതൽ പലിശയ്ക്കു കൊടുക്കുന്ന കച്ചവടമാ കുന്നു. "കുസീദം വൃദ്ധിജീവികാ" എന്നു് അമരവ ചനവുമുണ്ടു്. ധാൎമ്മികന്റെ വേഷത്തെ ധരിക്കുക നിമിത്തം അവന്റെ ഗൃഹം പ്രസിദ്ധിയുള്ളതായി ത്തീരും. ഇവിടെ ജനിക്കുന്നുവെന്നു മാത്രമേ പറ ഞ്ഞിട്ടുള്ളുവെങ്കിലും പ്രസിദ്ധിയുള്ളതായി തീരുമെന്നു ള്ളതും അദ്ധ്യാഹാരലഭ്യാൎത്ഥമാകുന്നു. ധൎമ്മധ്വജി എ ന്നാൽ ഉപജീവനത്തിന്നുവേണ്ടി ജട മുതലായവക ളെ ധരിച്ചു വേഷംകെട്ടുന്നവനാകുന്നു. "ധൎമ്മധ്വജീ ലിംഗവൃത്തിഃ" എന്നു കോശകാരവചനവുമുണ്ടു്. സ

ഹോദരന്മാർ മുതലായവരിൽനിന്നുള്ള സൌഖ്യവും നല്ലവണ്ണം ഉണ്ടാകും.

ഭൃഗുഃ കർമ്മഗോ ഗോത്രവീര്യം രുണദ്ധി
ക്ഷയാത്ഥം ഭ്രമഃ കിം ന വാരബ്ധീയ ഏവ
തുലാമാനതോ ഹാടകം വിപ്രവൃത്ത്യാ
ജനാഡംബരൈഃ പ്രത്യഹം വാ വിവാദാൽ. 74

അ—കർമ്മഗനായിരിക്കുന്ന ഭൃഗു ഗോത്രവീര്യത്തെ രോധിക്കുന്നു. ആത്മീയമായിരിക്കുന്ന ഭ്രമംതന്നെ ക്ഷയത്തിനായിക്കൊണ്ടു ഭവിക്കില്ലയോ? വിപ്രവൃത്തി ഹേതുവായിട്ടോ ജനാഡംബരങ്ങൾ ഹേതുവായിട്ടോ വിവാദം ഹേതുവായിട്ടോ അഹസ്സുതോറും തുലാമാനംകൊണ്ടു ഹാടകം ഭവിക്കുന്നു.

സാ—ശുക്രൻ ജനനസമയം പത്താംഭാവത്തിങ്കൽനിന്നാൽ അവൻെറ വംശബലം ഇല്ലാതായിത്തീരും. തറവാട്ടുവലിപ്പം ക്ഷയിക്കുമെന്നു താല്പൎയ്യം. അങ്ങിനെ ക്ഷയിക്കുവാനുള്ള കാരണം തൻെറ ഭ്രമംതന്നെയാകുന്നു. എന്നാൽ വ്യവസ്ഥകൂടാതെ പല പല വസ്തുക്കളിൽ ഭ്രമിച്ചു വേണ്ടുന്നതിനെ പ്രവൎത്തിക്കാതെയാകയും അതുനിമിത്തം തറവാട്ടുവലിപ്പം ക്ഷയിക്കയും ചെയ്യുമെന്നു താല്പൎയ്യം. ഇവിടെ ഗോത്രവീര്യം എന്ന പദംകൊണ്ടു വംശവൃദ്ധികരമായിരിക്കുന്ന സന്താനബീജം എന്ന അൎത്ഥത്തെ സ്വീകരിക്കണമെന്നും ഒരു പക്ഷമുണ്ട്. അപ്പോൾ ഭ്രമംനിമിത്തം സന്താനപ്രദങ്ങളായ സൽകൎമ്മങ്ങൾ ചെയ്യാതെ മുടക്കുകയും അതുനിമിത്തം സന്താനനാശം വന്നു തറവാടു ക്ഷയിക്കയും ചെയ്യുമെന്നു താല്പൎയ്യം. എങ്കിലും പിന്നെ ബ്രാഹ്മണരെപ്പോലെ വൃത്തിനടിച്ചു ജനങ്ങളെ ബോദ്ധ്യപ്പെടുത്തീട്ടോ അല്ലെങ്കിൽ വളരെ ഭൃത്യന്മാരേയും

മറവുംവെച്ച് ആഡംബരങ്ങളും കൂട്ടി മറ്റുള്ളവരെ ഭ്രമി പ്പിച്ചിട്ടോ അല്ലെങ്കിൽ വ്യവഹാരം മൂലമോ ദിവസം പ്രതി തുലാക്കണക്കായി സ്വൎണ്ണം സമ്പാദിക്കുകയും ചെയ്യും.

ഭൃഗുൎല്ലാഭഗോ ലാഭദോ യസ്യലഗ്നാൽ
സുരൂപം മഹീപം ച കുൎയ്യാച്ച സമ്യക്
ലസൽകീൎത്തിസത്യാനുരാഗം ഗുണാഢ്യം
മഹായോഗമൈശ്വൎയ്യയുക്തം സുശീലം. 75

അ— യാവനൊരുത്തന്നു ലാഭദനായിരിക്കുന്ന ഭൃഗു ലഗ്നത്തിങ്കൽനിന്നു ലാഭഗനാകുന്നു. അവനെ വഴിപോലെ സുരൂപനായും മഹീപനായും ലസൽ കീൎത്തി സത്യാനുരാഗനായും ഗുണാഢ്യനായും മഹാ യോഗ്യനായും ഐശ്വൎയ്യയുക്തനായും സുശീലനായും ചെയ്യും.

സാ—ജനനസമയം ശുക്രൻ ലഗ്നത്തിങ്കൽനി ന്നു പതിനൊന്നാംഭാവത്തിങ്കൽനിന്നാൽ പ്രവൃത്തിക ളിലെല്ലാം വേണ്ടപോലെ ലാഭമുണ്ടാകും. ശരീരസൌ ന്ദൎയ്യമുള്ളവനായിത്തീരും. അവന്നു രാജപട്ടവും ലഭി പ്പാനിടവരും. കീൎത്തിമാനായും സത്യവചനത്തിൽ നല്ല അനുരാഗമുള്ളവനായും ദയാ ദാക്ഷിണ്യം മുതലാ യ ഗുണങ്ങളെക്കൊണ്ടു പരിപൂൎണ്ണനായും വളരെ ഉപാ യവും മനസ്സമാധിയും യോഗാഭ്യാസവുമുള്ളവനായും പലേ പ്രകാരത്തിലുള്ള ഐശ്വൎയ്യങ്ങളോടുകൂടിയവ നായും വരും. അവന്നു ശീലഗുണം വഴിപോലെ ഉ ണ്ടാവുകയും ചെയ്യും.

കദാപ്യേതി വിത്തം വിലീയേത നിത്യം
സിതോ ദ്വാദശേ കേളിസൽ കൎമ്മശൎമ്മ
ഗുണാനാം ച കീൎത്തേഃ ക്ഷയം മിത്രവൈരം
ജനാനാം വിരോധം സദാസൌ കരോതി. 76

അ—ദ്വാദശത്തിങ്കൽ ഉള്ള ഈ സിതൻ കേളി സൽകൎമ്മശൎമ്മത്തേയും ഗുണങ്ങൾക്കും കീൎത്തിക്കും ക്ഷയത്തേയും മിത്രവൈരത്തേയും എല്ലായ്പ്പോഴും ജനങ്ങളുടെ വിരോധത്തേയും ചെയ്യുന്നു. നിത്യവും വിത്തം ഒരിക്കൽ പ്രാപിക്കുന്നു. ഒരിക്കൽ വിലയിക്കും.

സാ—ജനനസമയം ശുക്രൻ പന്ത്രണ്ടാംഭാവത്തിങ്കൽ നില്ക്കുന്നുവെങ്കിൽ ഒരിക്കൽ ദ്രവ്യം ഉണ്ടാവുകയും ഒരിക്കൽ പോവുകയും ചെയ്യും. എന്നും വരവുചിലവുകൾ ധാരാളം ഉണ്ടാകുമെന്നു ഗ്രഹിച്ചുകൊൾക. സൽകൎമ്മങ്ങൾ ചെയ്യുകനിമിത്തവും പലവിധങ്ങളിലുള്ള വിനോദങ്ങളെക്കൊണ്ടും എന്നും സുഖമുണ്ടാകും. എങ്കിലും ക്രമേണ ഗുണങ്ങൾ ക്ഷയിക്കും. അപ്പോൾ കീൎത്തിയും നശിക്കും. ബന്ധുക്കളുമായി വൈരം വന്നുകൂടും. എല്ലായ്പ്പോഴും ജനങ്ങളുടെ വിരോധവും ഉണ്ടാകും.

ഇതി ശുക്രസ്യ ഭാവഫലം.

അ—ഇപ്രകാരം ശുക്രന്റെ ഭാവഫലം അഭിഹിതമായി.

സാ—ജനനസമയത്തിങ്കൽ ശുക്രൻ ലഗ്നംമുതൽ പന്ത്രണ്ടാമേടംവരേയുള്ള ഭാവങ്ങളിൽ നിന്നാൽ അനുഭവിക്കേണ്ടുന്ന ഫലങ്ങളെ ഇങ്ങിനെ പറഞ്ഞു കഴിഞ്ഞിരിക്കുന്നു.

ഇതി ചമൽക്കാരചിന്താമണി വ്യാഖ്യാനേ
ശാണോല്ലേഖനാഖ്യാനേനീലകണ്ഠീയേ
ശുക്രഭാവഫലം.

---

ധനേനാതിപൂൎണ്ണോതിതൃഷ്ണോ വിഷാദീ
ധനസ്ഥേഽൎക്കജേ സ്ഥൂലദൃഷ്ടിൎന്നരഃ സ്യാൽ
വിഷം ദൃഷ്ടിജം ചാധികൃദ്വ്യാധിബാധാ
സ്വയം പീഡിതോ മത്സരാവേശ ഏവ. 77

അ—അക്ജൻ തന്നസ്ഥനായിരിക്കുംസമയത്തിങ്കൽ നരൻ ധനത്തിങ്കൽ നാതിപൂൎണ്ണനായും അതിതൃഷ്ണനായും വിഷാദിയായും സ്ഥൂലദൃഷ്ടിയായും ഭവിക്കും. ദൃഷ്ടിജമായിരിക്കുന്ന വിഷം ആധിക്യത്തായി ഭവിക്കും. വ്യാധിബാധയും ഭവിക്കും. മത്സരാവേശനായിട്ടുതന്നെ, താനേ പീഡിതനായി ഭവിക്കും.

സാ—ജനനസമയത്തിങ്കൽ ശനി ലഗ്നഭാവത്തിങ്കൽ നില്ക്കുന്നതായാൽ വലിയ ധനികനായിരിക്കയില്ല. ഇവിടെ ധനേന അതിപൂൎണ്ണഃ എന്ന പദച്ഛേദവും ധനംകൊണ്ട് അതിപൂൎണ്ണനെന്ന് അന്വയാൎത്ഥവും അത്യന്തം ധനികനായിരിക്കുമെന്നു സാരവും ഒരു വ്യാഖ്യാനപ്രകാരം കാണുന്നുണ്ടെങ്കിലും അതുസ്വീകരിക്കപ്പെടത്തക്കതല്ല. 'അദൃഷ്ടാൎത്ഥോ രോഗീ മദനവശഗേത്യന്തമലിനഃ ശിശുത്വേപീഡാൎത്തഃ സവിതൃസുതലഗ്നേ ന്യലസവാക' എന്ന വരാഹമിഹിരാചാൎയ്യവചനത്തിന്ന് അത് അനുഗുണമായിരിക്കുന്നതല്ലല്ലോ. എന്നാൽ അങ്ങിനെ ഒരു അൎത്ഥം വ്യാഖ്യാനിച്ചതും ഒരുപ്രകാരം ഉചിതംതന്നെയാകുന്നു. ലഗ്നത്തിൽ നില്ക്കുന്ന ശനി ഉച്ചസ്ഥിതി, സ്വക്ഷേത്രസ്ഥിതി, ജീവക്ഷേത്രസ്ഥിതി ഇവകളെകൊണ്ടു ശുഭപ്രദനായിരുന്നാൽ ഏററവും വളരെ ധനികനാവുമെന്ന് അൎത്ഥത്തെ ഗ്രഹിക്കാം. അത ഏവ 'ഗുരുസ്വർക്ഷോച്ചസ്ഥേ നൃപതി സദൃശോ ഗ്രാമപുരപഃ സുവിദ്വാംശ്ചാരുവ്ാംഗഃ' എന്ന വരാഹമിഹിരാചാൎയ്യവചനവും ഘടിക്കുന്നു. അവന്നു വിഷയങ്ങളിലുള്ള തൃഷ്ണ അധികമായിരിക്കും. മനസ്സിൽ ദുഃഖം എല്ലായ്പ്പോഴും ഉണ്ടായിരിക്കും. സൂക്ഷ്മമായി കാൎയ്യത്തെ വിചാരിക്കത്തക്ക ശക്തിയുണ്ടാക ഇല്ല. അവൻ എന്തെങ്കിലും വസ്തുക്കളെക്കണ്ടാൽ ആ വ

സ്സുവിനേൽ അവൻെറ ദൃഷ്ടിവിഷം പതിയുകയും അതുനിമിത്തം അന്യന്മാൎക്കു മനോദുഃഖത്തെ ഉണ്ടാക്കുന്നവനായിരിക്കയും ചെയ്യും. വ്യാധികളെക്കൊണ്ടുള്ള ദുഃഖമുണ്ടായിരിക്കും. അന്യന്മാരുടെ ഗുണത്തെ ക്ഷമപ്പാൻ വയ്യായ്കനിമിത്തം, അതുകളെ ക്ഷയിപ്പിപ്പാനുള്ള വിചാരംനിമിത്തം, തനിക്കുതന്നെ മനോദുഃഖം ഒരിക്കലും വിട്ടുപോകുന്നതല്ല. ഇവിടേയും മത്സരാവേശഃ എന്ന പദം വ്യധികരണബഹുവ്രീഹിയാണെന്നു് അറിഞ്ഞുകൊള്ളുക. അല്ലെങ്കിൽ മത്സരാവേശേ ഏവ എന്ന പദംമുറിച്ചു മത്സരാവേശത്തിങ്കൽ (മത്സരാവേശംനിമിത്തം) താനേതന്നെ പീഡിതനായി ഭവിക്കുമെന്നു് അന്വയാൎത്ഥത്തെ കല്പിച്ചുകൊള്ളുക. എന്നാലും സാരത്തിങ്കൽ വ്യത്യാസം വരുന്നതല്ല.

സുഖാപേക്ഷയാ വഞ്ജിതോസൌ കുടുംബാൽ
കുടുംബേ ശനൌ വസ്തു കിം കിം ന ഭുങ്ക്തേ
സമം വക്തി മിത്രേണ തിക്തം വചോപി
പ്രസക്തിം വിനാ ലോഹകം കോ ലഭേത. 78

അ—ശനി കുടുംബത്തിങ്കൽ സ്ഥിതനായിരിക്കുംസമയത്തിങ്കൽ ഇവൻ സുഖാപേക്ഷ ഹേതുവായിട്ടു കുടുംബത്തിൽനിന്നു വഞ്ജിതനായിട്ടു് എന്തൊരു വസ്തുവിനെ ഭുജിക്കാതെയിരിക്കുന്നു? മിത്രത്തിനോടുകൂടി തിക്തമായിരിക്കുന്ന വചസ്സിനേയും വചിക്കുന്നു? പ്രസക്തിയെ കൂടാതെ ലോഹകത്തെ ഏവനൊരുത്തൻ ലഭിക്കും.

സാ—ജനനസമയത്തിങ്കൽ ശനി രണ്ടാംഭാവത്തിങ്കൽ നിന്നാൽ സുഖമായി ഇരിക്കണമെന്നുള്ള മോഹംനിമിത്തം കുടുംബങ്ങളിൽനിന്നു വേർവിട്ടു വേറെ പാൎക്കുകയും അവിടെ പലെ പ്രകാരത്തിലുമുള്ള വിഷയസുഖങ്ങളെ അനുഭവിക്കുകയും ചെയ്യും.

ബന്ധുക്കളോടുകൂടി പരുഷവാക്കുകളെ പറയുകയും ചെയ്യും. ഇവൻ ഒരുവൻ മാത്രമായി വേറെ പാൎത്തു സുഖമായി കഴിഞ്ഞുകൂടുകനിമിത്തം അതിനെ സഹിച്ചുകൂടാത്ത ബന്ധുക്കളുമായി അതാതവസരത്തിൽ പരുഷവാക്കുകളെ പറയേണ്ടിവരുമെന്നു താല്പൎയ്യം. യാതൊരു പ്രസംഗവുംകൂടാതെ സ്വൎണ്ണം വെള്ളി മുതലായ ലോഹങ്ങളെ ആർ ലഭിക്കും? ഇവൻ മാത്രമാകുന്നു ലഭിക്കുക എന്നു സാരം. ഇവിടെ ലോഹകം എന്നതുകൊണ്ടു ലോഹനിൎമ്മിതങ്ങളായിരിക്കുന്ന ശസ്ത്രാദികളെക്കൊണ്ടുള്ള ഘാതമെന്നും ഒരൎത്ഥമുണ്ടു്. വിചാരിക്കാതെയിരിക്കെ, ശസ്ത്രഘാതാദ്യുപദ്രവങ്ങൾ പററുമെന്നു താല്പൎയ്യം. ലോഹകമെന്നതിന്നു ലോഹനിൎമ്മിതശൃംഖലാ എന്നും അൎത്ഥം കല്പിക്കാം. അപ്പോൾ വിചാരിക്കാതെയവന്നു് എന്തെങ്കിലും സംഗതിവശാൽ ശിക്ഷ സംഭവിച്ചേക്കാമെന്നും അൎത്ഥമാവാം. ഇങ്ങിനെ വൈകല്പികങ്ങളായി മൂന്നു് അൎത്ഥങ്ങൾ പറഞ്ഞാൽ ഏതിനെയാകുന്നു വിശ്വസിക്കേണ്ടതു്? എന്നു സംശയിക്കുന്നുവെങ്കിൽ ശനിയുടെ ബലാബലനിരൂപണംചെയ്തു പൂൎണ്ണബലതത്തിങ്കൽ ശുഭഫലത്തിനേയും മദ്ധ്യമബലതത്തിങ്കൽ മദ്ധ്യമഫലത്തിനേയും ഹീനബലതത്തിങ്കൽ അശുഭഫലത്തിനേയും പറഞ്ഞുകൊള്ളണം. എല്ലാടവും വികല്പങ്ങളിൽ ഈ ന്യായത്തെ കണ്ടുകൊൾക.

> തൃതീയേ ശനൌ ശീതളം നൈവ ചിത്തം
> ജനാദ്ദൈന്യമാജ്ഞായതേ യുക്തഭാഷീ
> അവിഘ്നം ഭവേൽ കാൎയ്യസിദ്ധിൎന്നൈവ ഭാഗ്യം
> ഗൃഢാശോസുഖീ ദുൎമ്മുഖഃ സൽകൃതോപി. 79

അ—ശനി തൃതീയത്തിങ്കൽ സ്ഥിതനായിരിക്കു

സമയത്തിങ്കൽ ജനം ഹേതുവായിട്ടും ഉദ്യമം ഹേതുവായിട്ടും ചിത്തം ശീതളമായി ഭവിക്കുന്നില്ലതന്നെ. ഭാഗ്യം ഒരിക്കലും അവിഘ്നമായി ഭവിക്കില്ലതന്നെ. ദുഃഖാശനായും അസുഖിയായും സൽകൃതനാണെങ്കിലും ദുർമ്മുഖനായും ഭവിക്കും.

സാ—ജനനസമയം ശനി മൂന്നാംഭാവത്തിങ്കൽ നില്ക്കുന്നുണ്ടെങ്കിൽ സഹോദരന്മാർ നിമിത്തമായും പലപ്രകാരത്തിലുമുള്ള ഉത്സാഹങ്ങൾ നിമിത്തമായും എല്ലായ്പോഴും മനസ്സിന്നു വ്യാകുലതയുണ്ടാകും. എന്നാൽ സഹോദരന്മാരുടെ സുഖക്കേടുകളെക്കൊണ്ടും അവർനിമിത്തം ഉള്ള ഉപദ്രവങ്ങളെക്കൊണ്ടും മനസ്സിന്നു വ്യാകുലതയുണ്ടാകുമെന്നും പലേ കാൎയ്യങ്ങളിലും മനസ്സിനെ വ്യാപരിപ്പിച്ചുകൊണ്ടിരിക്കുമെന്നും താല്പൎയ്യം. ധനലാഭം മുതലായ ഭാഗ്യങ്ങൾ വിഘ്നങ്ങൾകൂടാതെ ഉണ്ടാവുന്നതല്ല. വിഘ്നങ്ങളുണ്ടായാലും ഭാഗ്യം ലഭിക്കും. ഏതെങ്കിലും ഒരു കാൎയ്യത്തിൽ ആഗ്രഹം ജനിച്ചാൽ ആ ആഗ്രഹം ഉറപ്പായി നിലനില്ക്കും. അതു ഹേതുവായിട്ട് അതു സാധിക്കായ്കനിമിത്തം സുഖക്കേടുമുണ്ടാകും. അന്യന്മാർ ഇവനെ സല്ക്കരിച്ചാലും ദുർമ്മുഖനായിത്തന്നെ ഇരിക്കും.

ചതുൎത്ഥേ ശനൌ പൈതൃകം യാതി ദൂരം
ധനം മന്ദിരം ബന്ധുവൎഗ്ഗാപവാദഃ
പിതുശ്ചാപി മാതുശ്ച സന്താപകാരീ
ഗൃഹേ വാഹനേ ഹാനയോ വാതരോഗീ. 80

അ—ശനി ചതുൎത്ഥത്തിങ്കൽ സ്ഥിതനായിരിക്കും സമയത്തിങ്കൽ പിതാവിന്നും മാതാവിന്നും സന്താപകാരിയായും വാതരോഗിയായുംഭവിക്കും. പൈതൃകമായിരിക്കുന്ന ധനവും മന്ദിരവും ദൂരെ യാനം

ചെയ്യുന്നു. ബന്ധുവർഗ്ഗാപവാദവും ഗൃഹത്തിങ്കലും വാഹനത്തിങ്കലും ഹാനികളും ഭവിക്കുന്നു.

സാ— ശനി നാലാംഭാവത്തിങ്കൽ നില്ക്കുമ്പോൾ ജനിച്ചവൎക്കു അച്ഛന്റെ വകയായി ഉള്ള ഗൃഹവും ധനവും ദൂരെ പൊയ്പോകും. അനുഭവിപ്പാൻ സംഗതിയാവുന്നതല്ല. ബന്ധുസമൂഹംനിമിത്തം തനിക്കോ അല്ലെങ്കിൽ ബന്ധുക്കൾക്കുതന്നെയോ അപവാദങ്ങൾ സംഭവിക്കും. അച്ഛനും അമ്മയ്ക്കും ദുഃഖത്തെ ഉണ്ടാക്കുന്നവനായിരിക്കും. അവന്റെ ഗൃഹം നശിക്കും. ഗജാശ്വാദിവാഹനനാശവും സംഭവിക്കും. വാതരോഗക്കാരനായി തീരുകയും ചെയ്യും.

ശനൌ പഞ്ചമേ ച പ്രജാഹേതുദുഃഖീ
വിഭൂതിശ്ചലാ തസ്യ ബുദ്ധിൎന്ന ശുദ്ധാ
രതിൎദ്ദൈവതേ ധൎമ്മശാസ്ത്രേന തദ്വൽ
കലിൎമ്മിത്രതോ മന്ത്രതഃ ക്രോധപീഡാ. 81

അ— ശനി പഞ്ചമത്തിങ്കൽ സ്ഥിതനായിരിക്കും സമയത്തിങ്കൽ പ്രജാഹേതു ദുഃഖിയായി ഭവിക്കും. അവന്റെ വിഭൂതി ചലയായി ഭവിക്കും. ബുദ്ധി ശുദ്ധയായി ഭവിക്കില്ല. അവന്നു ദൈവതത്തിങ്കലും അതുപോലെ ധൎമ്മശാസ്ത്രത്തിങ്കലും രതിയുണ്ടാവുകയില്ല. മന്ത്രത്തിങ്കൽ മിത്രങ്ങളോടു കലിയും ക്രോധപീഡയും ഭവിക്കും.

സാ— ജനിക്കുന്നസമയം അഞ്ചാംഭാവത്തിങ്കൽ ശനി നിന്നാൽ അവന്നു സന്താനം കാരണമായി ദുഃഖം അനുഭവിപ്പാനിടവരും. എന്നാൽ പുത്രന്മാരുണ്ടാവായ്കനിമിത്തമോ അല്ലെങ്കിൽ പുത്രന്മാരുണ്ടായതു നശിക്കുകനിമിത്തമോ ദുഃഖമുണ്ടാവുമെന്നു സാരം. അവന്റെ ഐശ്വൎയ്യം സ്ഥിരമായി നില്ക്കുകയില്ല.

ചിലപ്പോൾ ധനമുണ്ടാവുകയും ചിലപ്പോൾ ദരിദ്ര നാകയും ചെയ്യുമെന്നു താല്പൎയ്യം. അവന്റെ ബുദ്ധിക്കു ശുദ്ധിയുണ്ടാവുക ഇല്ല. എന്നാൽ രാഗദ്വേഷാദി മനോദോഷങ്ങളുണ്ടായിരിക്കുമെന്നു താല്പൎയ്യം. ഈശ്വരനിൽ വിശ്വാസമുണ്ടാക ഇല്ല. ധൎമ്മപ്രതിപാദകങ്ങളായ വേദം, മന്വാദിസ്മൃതികൾ ഇതുകളിലും വിശ്വാസമുണ്ടാവുക ഇല്ല. ഓരോ കാൎയ്യങ്ങളെ ആലോചിക്കുമ്പോൾ ബന്ധുക്കളുമായി കലഹിക്കും. വയററിൽ വേദനമുതലായ കുക്ഷിരോഗങ്ങളുമുണ്ടാകും.

അരേർഭ്രൂപതേശ്ചോരതോ ഭീതയഃ കിം
യദീനസ്യ പുത്രോ ഭവേദ്വ്യസ്യ ശത്രൗ
ന യുദ്ധേ ഭവേയുൎമ്മുഖേ തസ്യ യോധാ
മഹിഷ്യാദികം മാതുലാനാം വിനാശഃ. 82

അ—യാവനൊരുത്തന്നു് ഇവന്റെ പുത്രൻ ശത്രുവിങ്കൽ ഭവിക്കും എങ്കിൽ അവന്നു് അരിയിങ്കൽനിന്നും ഭൂപതിയിങ്കൽനിന്നും ചോരനിൽനിന്നും ഭീതികൾ ഭവിക്കുമോ? യുദ്ധത്തിങ്കൽ അവന്റെ മുഖത്തിങ്കൽ യോധന്മാർ ഭവിക്കില്ല. മഹിഷ്യാദികവും മാതുലന്മാരുടെ വിനാശവും ഭവിക്കും.

സാ—ശനി ആറാംഭാവത്തിങ്കൽ നില്ക്കുന്നസമയം ജനിച്ചാൾക്കു ശത്രുക്കളിൽനിന്നും രാജാക്കന്മാരിൽനിന്നും കള്ളന്മാരിൽനിന്നും ഉള്ള ഭയം ഉണ്ടാകുമോ? ഇല്ല. ശത്രുഭയവും രാജഭയവും ചോരഭയവും കൂടാതെതന്നെ ആയുഷ്കാലം മുഴുവൻ കഴിയുമെന്നു താല്പൎയ്യം. യുദ്ധത്തിങ്കൽ അവന്റെ നേരെ നില്ക്കുവാൻ ഏതൊരു യോദ്ധാവിന്നും ശക്തിയുണ്ടാവുക ഇല്ല. വിവാദത്തിങ്കലും പ്രതിവാദികളെ എല്ലാം അവൻ ജയിക്കുന്നതാകുന്നു. എരുമകൾ പശുക്കൾ മുതലായ നാല്ക്കാ

ലികളെക്കൊണ്ടുള്ള സുഖം സംഭവിക്കം. അമ്മാമന്മാക്ക നാശവും സംഭവിക്കം.

സുദാരാഃ സുമിത്രം ചിരം ചാരു നോ സ്വം
ശതൌ ദ്യൂനഗേ ദംപതീ രോഗയുക്തൌ
അനുത്സാഹതസ്താപകൃദ്ധീനചേതാ
ഭവേദ്വിഹ്വലോ ലോലുപോ വീര്യവാൻ കിം.

അ—ശനി ദ്യൂനഗനായിരിക്കും സമയത്തിങ്കൽ സുദാരങ്ങളും സുമിത്രവും ചാരുവായിരിക്കുന്ന സ്വവും ചിരകാലം ഭവിക്കില്ല. അനുത്സാഹം ഹേതുവായിട്ടു താപകൃത്തായും ഹീനചേതസ്സായും വിഹ്വലനായും ലോലുപനായും ഭവിക്കും. വീര്യവാനായി ഭവിക്കുമോ? ദമ്പതിമാർ രോഗയുക്തന്മാരായി ഭവിക്കും.

സാ—ജനനസമയത്തിങ്കൽ ശനി ഏഴാം ഭാവത്തിങ്കൽനിന്നാൽ അവന്നു നല്ല ഭാര്യമാർ ഉണ്ടാവുന്നതല്ല. തനിക്കു പഥ്യത്തെ ചെയ്യുന്നതായി വിശ്വസിക്കത്തക്ക ബന്ധുക്കളും ഉണ്ടാവില്ല. ന്യായമായി സമ്പാദിച്ച ധനവും ഉണ്ടാവുകയില്ല. എന്നാൽ ഇതുകളെല്ലാം ഒരുകാലത്തുണ്ടായി എന്നു വന്നാലും വളരെക്കാലം നില്ക്കുന്നതല്ലെന്നുനിശ്ചയംതന്നെ. ഭാര്യാഭർത്താക്കന്മാരിരുവരും രോഗമുള്ളവരായിരിക്കും. എന്നാൽ പുരുഷജാതകത്തിങ്കൽ ഈവണ്ണം വന്നാൽ അവളുടെ ഭർത്താവുംകൂടി രോഗമുള്ളവനായിരിക്കുമെന്നു താല്പര്യം. ഉത്സാഹമില്ലായ്കനിമിത്തം ദുഃഖിപ്പാനിടവരും. അതുനിമിത്തംതന്നെ മനസ്സിന്നു വ്യാകുലതയും വിട്ടൊഴിയുന്നതല്ല. വിഹ്വലനായിരിക്കും. എന്നാൽ ഒരു പ്രവൃത്തിയും എടുക്കാത്തവനാകും. എന്നാലും അത്യന്തം തൃഷ്ണയുള്ളവനായിരിക്കും. പ്രവൃത്തിയെടുക്കുകയില്ല. മോഹം ധാരാളമാവുമെന്നു താല്പര്യം. ശക്തിയുള്ളവനായിരിക്കുമോ? ഇല്ലതാനും.

ശനൌ രന്ധ്രഗേ വ്യാധിതഃ ക്ഷുദ്രദർശി
തദഗ്രേ ജനഃ കൈതവം കിം കരോതി
വിയോഗോ ജനാനാം തഥാന്യൌപാധികാനാം
വിനാശോ ധനാനാം സ കോ യസ്യ നസ്യാൽ.

അ—ശനി രന്ധ്രഗനായിരിക്കും സമയത്തിങ്കൽ വ്യാധിതനായും ക്ഷുദ്രദർശിയായും ഭവിക്കും. തദഗ്രത്തിങ്കൽ ജനം കൈതവത്തെ ചെയ്യുന്നുവോ? യാവനൊരുത്തന്നു് അന്യൌപാധികങ്ങളായിരിക്കുന്ന ജനങ്ങളുടെ വിയോഗവും ധനങ്ങളുടെ വിനാശവും ഭവിക്കില്ല. അവൻ ഏവനൊരുത്തൻ?

സാ—ജനനസമയത്തിങ്കൽ ശനി അഷ്ടഭാവത്തിങ്കൽ നിന്നാൽ രോഗവാനായിരിക്കും. ക്ഷുദ്രത്തെ കാണുന്നവനായിരിക്കും. എന്നാൽ അന്യന്മാരുടെ ദോഷങ്ങളെ തിരഞ്ഞു കണ്ടുപിടിക്കുന്നവനായിരിക്കുമെന്നു സാരം. അവൻെറ മുമ്പിൽ ജനം വ്യാജത്തെ ചെയ്യുന്നുവൊ? ചെയ്യാൻ കഴിയുന്നതല്ല. അന്യന്മാരുടെ വ്യാജങ്ങളെ അറിയുന്നവനായിരിക്കുമെന്നു താല്പര്യം. വ്യാജമില്ലാത്ത ജനങ്ങളായിട്ടു വേർപാടു സംഭവിക്കും. ധനങ്ങൾ നശിക്കുകയും ചെയ്യും. ഇതു രണ്ടും ആർക്കുണ്ടാവുക ഇല്ല? ആ ആൾ ആർ എന്നതുകൊണ്ടു് ഈ രണ്ടു ഫലം എന്തുഗുണങ്ങൾ വേറെ ഉണ്ടായിരുന്നാലും അനുഭവവിഷയമാവാതെയിരിക്കുന്നതല്ല എന്നു കിട്ടുന്നു. ഉപാധിഃ കൈതവം "ഉപാധിർദ്ധർമ്മചിന്തായാം കൈതവേ പി വിശേഷണേ" ഇതി കോശഃ. ഉപാധിരേവൌപാധികഃ. വിനയാദിതാൽ സ്വാർത്ഥേ ഠക്. അവിദ്യമാനഃ ഔപാധികഃ യേഷാം തേ അന്യൌപാധികാഃ "നഞോസ്ത്യർത്ഥാനാം വാച്യോ വാചോത്തരപദലോപഃ" ഇതി ബഹുവ്രീ

ഹി: വിദ്യമാനപദലോപശ്ച. "നലോപോ നഞഃ ഇതി നകാരലോപഃ തസ്ഥാനേ ധചി" ഇതി നുഡാഗമഃ അന്യൈപാധികാനാം ജനാനാം വിയോഗഃ സജ്ജനവിരഹ ഇത്യൎത്ഥഃ. അൎത്ഥാദ്ദുൎജ്ജനസംസൎഗ്ഗശ്ച വിചിന്ത്യ ഇതി സിദ്ധം. ഇവിടെ ക്ഷുദ്രദൎശീ എന്നതിന്ന ക്ഷുദ്രമാകുംവണ്ണം ദൎശിക്കുന്നവനെന്നും അൎത്ഥം ഗ്രഹിക്കാം. ക്ഷുദ്രം=വികലം. എന്നാൽ കാണുന്നതിന്റെ വൈകല്യം കണ്ണിന്റെ വൈകല്യത്തിൽ പരിണമിക്കുന്നു. അതുകൊണ്ട കണ്ണിന്ന വൈകല്യമുള്ളവനെന്ന താല്പൎയ്യമെന്നും ഒരു പക്ഷമുണ്ട്. ഇതു യുക്തമാകുന്നു. എന്തെന്നാൽ വരാഹമിഹിരാചാൎയ്യൻ ഭാവഫലനിരൂപണഘട്ടത്തിൽ ബൃഹജ്ജാതകത്തിൽ ശനി അഷ്ടമത്തിങ്കൽ നിന്നാൽ വികലേക്ഷണഃ എന്ന ഒരു ഫലത്തെ കണ്ഠതഃ തന്നെ പറഞ്ഞിരിക്കുന്നു. അതിന്ന് ആനുഗുണ്യവും ഇതുകൊണ്ടുതന്നെയാണെല്ലോ വരുന്നത്.

മതിസ്തസ്യ തീക്ഷ്ണാ ന തീക്ഷ്ണം തു ശീലം
രതിൎയ്യോഗശാസ്ത്രേ ഗുണോ രാജസഃ സ്യാൽ
സുഹൃദ്വൎഗ്ഗതോ ദുഃഖിതോ ദീനബുദ്ധ്യാ
ശനിൎദ്ധൎമ്മഗഃ ശൎമ്മകൃത്സന്യസേദ്വാ. 85

അ—യാവനൊരുത്തന്നു ശനി ധൎമ്മഗനാകുന്നു അവന്നു മതി തീക്ഷ്ണയായും ശീലമാകട്ടെ തീക്ഷ്ണമല്ലാതേയും യോഗശാസ്ത്രത്തിങ്കൽ രതിയും രാജസമായിരിക്കുന്ന ഗുണവും ഭവിക്കും. അവൻ ദീനബുദ്ധി ഹേതുവായിട്ടു സുഹൃദ്വൎഗ്ഗം ഹേതുവായിട്ടു ദുഃഖിതനായും ശൎമ്മകൃത്തായും ഭവിക്കും. അല്ലെങ്കിൽ സന്യസിക്കുകയും ചെയ്യും.

സാ—ജനനസമയത്തിങ്കൽ ശനി ഒമ്പതാംഭാവത്തിങ്കൽ നിന്നാൽ അവന്നു വിഷയങ്ങളിൽ വൈരാഗ്യമുണ്ടാകും. അവൻെറ ശീലം കഠിനമായിരിക്കയില്ല. ഏററവും ദയയുള്ള സ്വഭാവമായിരിക്കും. അതുനിമിത്തം ബന്ധുസമൂഹത്തിന്ന് അതാതുസമയം സംഭവിക്കുന്ന കഷ്ടാവസ്ഥകളെക്കൊണ്ടു മനോവ്യസനമുണ്ടായിരിക്കും. എല്ലാവക്കും കഷ്ടാവസ്ഥയെത്തീൎത്തു സുഖം വരുത്തുവാൻ മോഹിക്കയും ശ്രമിക്കയും ചെയ്യും. അല്ലെങ്കിൽ സൎവ്വസംഗങ്ങളേയും പരിത്യജിച്ചു സന്യസിച്ചു സന്യാസാശ്രമത്തെ സ്വീകരിച്ചുവെന്നും വരാം. ഇവിടെ വാശബ്ദം അഥവാശബ്ദാൎത്ഥമാകുന്നു.

അജാ തസ്യ മാതാ പിതാ ബാഹുരേവ
വ്യഥാ സൎവ്വതോ ദുഷ്ടകൎമ്മാധിപത്യാൽ
ശനൈരേധതേ കൎമ്മഗഃ ശൎമ്മ മന്ദോ
ജയോ വിഗ്രഹേ ജീവികാല്പാ തു യസ്യ. 86

അ—യാവനൊരുത്തന്നു മന്ദൻ കൎമ്മഗനാകുന്നു അവന്നു് അജാ മാതാവും ബാഹുതന്നെ പിതാവുമായി ഭവിക്കും. എല്ലാടവും വ്യഥയും ആധിപത്യം ഹേതുവായിട്ടു ദുഷ്ടകൎമ്മവും ജനിക്കും. പതുക്കെ ശൎമ്മം ഏധിക്കുന്നു. വിഗ്രഹത്തിങ്കൽ ജയം ഭവിക്കും. അവൻെറ ജീവികയാകട്ടേ അല്പയായി ഭവിക്കും.

സാ—ജനനസമയത്തിങ്കൽ ശനി പത്താംഭാവത്തിങ്കൽ നിന്നാൽ അവന്നു് അമ്മയുടെ സ്ഥാനത്തു കറിയാടും അച്ഛൻെറ സ്ഥാനത്തു തൻെറ കയ്യുമായിരിക്കും. എന്നാൽ അമ്മയുടെ മുലപ്പാൽ കുടിച്ചു വളരുകയില്ല. ആട്ടുംപാലുകൊണ്ടുതന്നെ വളരേണ്ടിവരും. അച്ഛൻെറ മുതൽ കിട്ടുകയില്ല. സ്വന്തം കയ്യുകൊണ്ടു

തന്നെ തനിക്കു വേണ്ടതിനെ സമ്പാദിക്കേണ്ടിവരും. ബാല്യകാലത്തിങ്കൽതന്നെ അച്ഛനമ്മമാർ നശിച്ചു പോകുമെന്നു താല്പൎയ്യം. ഏതുകാൎയ്യത്തിലും ദുഃഖിക്കേണ്ടതായിത്തീരും. തനിക്കു് ഏതെങ്കിലും ഒരു ആധിപത്യം കിട്ടുകയും അതുനിമിത്തം അന്യന്മാരെ ഉപദ്രവിച്ചു ദുഷ്പ്രവൃത്തിയായിത്തീരുകയും ചെയ്യും. ഇവിടെ വ്യഥാ സൎവ്വതഃ എന്നേടത്തു വൃഥാ സൎവ്വതഃ എന്നാകുന്നുവെന്നു് ഒരു പക്ഷമുണ്ടു്. അപ്പോൾ ആധിപത്യം ഹേതുവായിട്ടു് എല്ലാടവും വെറുതെ ദുഷ്ടകൎമ്മം ഭവിക്കും എന്നു് അന്വയാൎത്ഥത്തെ ഗ്രഹിച്ചുകൊൾക. ഏതെങ്കിലും ഒരു ആധിപത്യം കിട്ടുകനിമിത്തം കാരണംകൂടാതെ എല്ലാകാൎയ്യങ്ങളിലും പരോദ്രവംചെയ്തു ദുഷ്ടപ്രവൃത്തിയായിത്തീരുമെന്നു താല്പൎയ്യം. കാലക്രമംകൊണ്ടു പതുക്കെ ദുഃഖംതീൎന്നു സുഖം കിട്ടാതെയിരിക്കയുമില്ല. അന്യന്മാരോടു കലഹിക്കുന്നതിലെല്ലാം ജയം വന്നുകൂടും. അവന്റെ ജീവനം സ്വല്പമായിരിക്കും. എന്നാൽ പലമാതിരി വിഭവങ്ങളോടുകൂടി തന്റെ ജീവനത്തെ നിൎവ്വഹിക്കാതെ എത്രയും ചുരുങ്ങിയനിലയിൽ സ്വല്പമാത്രം വിഭവങ്ങളെക്കൊണ്ടു് ഉപജീവനം കഴിക്കുമെന്നു താല്പൎയ്യം. പത്താംഭാവത്തിങ്കൽ ശനിനിന്നാലുള്ള ഫലത്തെത്തന്നെ ഭംഗ്യന്തരംകൊണ്ടും അധികഫലപ്രദൎശനത്തിന്നു വേണ്ടിയും ഒരു ശ്ലോകംകൊണ്ടുകൂടി കാണിക്കുന്നു.

ശനൌ വ്യോമഗേ വിന്ദതേ കിന്നു മാത്രാ
സുഖം ശൈശവേ ദൃശ്യതേ കിന്നു പിത്രാ
നിളിസ്ഥാപിതോ വാപിതാ വാ കൃഷിശ്ച
പ്രണശ്യേൽ ധ്രുവം ദൃശ്യതോ ദൈവതോ വാ.

അ—ശനി വ്യോമഗനായിരിക്കും സമയത്തി

ങ്കൽ മാതാവിനെക്കൊണ്ടുള്ള സുഖത്തെ ലഭിക്കുന്നുവോ? പിതാവിനാൽ ശൈശവത്തിങ്കൽ ദശിക്കപ്പെടുന്നുവൊ? സ്ഥാപിതമായിരിക്കുന്ന നിധിയും വാപിതയായിരിക്കുന്ന കൃഷിയും അവനാൽ ദശിക്കപ്പെടുന്നുവൊ? ദൃശ്യങ്ങൾ ഹേതുവായിട്ടോ ദൈവംഹേതുവായിട്ടോ നിശ്ചയമായും പ്രണശിക്കും.

സാ—ജനനസമയത്തിങ്കൽ ശനി പത്താംഭാവത്തിങ്കൽ നിന്നാൽ അമ്മയെക്കൊണ്ടുള്ള സുഖത്തെ ലഭിക്കുമോ? ഇല്ല. ബാല്യകാലത്തിങ്കൽ അച്ഛൻ അവനെ കാണുമോ? അതും ഇല്ല. എന്നാൽ അമ്മയും അച്ഛനും ഇവൻെറ ബാല്യകാലത്തിങ്കൽതന്നെ മരിച്ചുപോകുമെന്നു താല്പയ്യം. കാരണവന്മാർ സ്ഥാപിച്ചുവെച്ചിരിക്കുന്ന നിധികളെ കാണാൻ കഴികയില്ല. ഭൂമിയിന്മേൽ കൃഷി ഇറക്കിച്ചാൽ അതും നശിച്ചുപോകും. ഒടുവിൽ ദൃശ്യങ്ങൾ ഹേതുവായിട്ടോ (എന്നാൽ ദൃശ്യങ്ങൾ=ദശിക്കപ്പെടുവാൻശക്യങ്ങൾ. ദശിക്കുക=കാണുക. കാണപ്പെടത്തക്ക ശത്രുസൈന്യങ്ങൾ നിമിത്തമോ) അല്ലെങ്കിൽ ദൈവഗത്യാ വെള്ളം തീയ്യ മുതലായവകളിൽനിന്നോ മരണവും സംഭവിക്കും. ഇവിടെ ദൃശ്യതോ എന്നേടത്തു ദൃശ്യതെ എന്നും പാഠമുണ്ടു്. ആ പക്ഷത്തിൽ സ്ഥാപിതമായിരിക്കുന്ന നിധിയും വാപിതയായിരിക്കുന്ന കൃഷിയും പ്രണശിക്കും നിശ്ചയം. അല്ലെങ്കിൽ ദൈവം ഹേതുവായിട്ടു ദശിക്കപ്പെടുന്നു എന്നും വരാം എന്ന അന്വയാത്ഥത്തേയും നിധിയും കൃഷിയും തീച്ചയായും നശിക്കുമെന്നും ഭാഗ്യവശാൽ അതുകളെ ചിലപ്പോൾ കണ്ടുവെന്നുവന്നാലും അനുഭവിപ്പാനിടയാവുക ഇല്ലെന്നു നിശ്ചയമാണെന്നും സാരത്തേയും ഗ്രഹിച്ചുകൊൾക.

സ്ഥിരം വിത്തമായു സ്ഥിരം മാനസം ച
സ്ഥിരം നൈവ രോഗാദയോ ന സ്ഥിരാണി
അപത്യാനി നൂനം ശതാദേക ഏവ
പ്രപഞ്ചാധികോ ലാഭഗേ ഭാനപുത്രേ. 88

അ— ഭാനപുത്രൻ ലാഭഗനായിരിക്കും സമയത്തിങ്കൽ വിത്തം സ്ഥിരമായും ആയുസ്സ സ്ഥിരമായും മാനസം സ്ഥിരമായും രോഗാദികൾ സ്ഥിരങ്ങളല്ലാതെ തന്നെയും അപത്യങ്ങൾ സ്ഥിരങ്ങളല്ലാതേയും ഭവിക്കും നിശ്ചയം. ശതത്തിനേക്കാൾ ഏകൻതന്നെ പ്രപഞ്ചാധികനായി ഭവിക്കും.

സാ—ശനി പതിനൊന്നാംഭാവത്തിങ്കൽ നില്ക്കുന്നസമയം ജനിക്കുന്നാൾക്കു ദ്രവ്യം സ്ഥിരമായി നില്ക്കും. ദീൎഘായുസ്സായിരിക്കും. മനസ്സിന്നും ഉറപ്പുണ്ടായിരിക്കും. ഒരു കാൎയ്യത്തിന്നു പുറപ്പെട്ടാൽ പിൻമടങ്ങുകയില്ല. രോഗങ്ങൾ സ്ഥിരങ്ങളായി നില്ക്കുകയില്ല. വല്ല രോഗങ്ങളും ചിലപ്പോളുണ്ടായാൽ അവ വേഗം ശമിച്ചു സുഖപ്പെടും. പുത്രന്മാർ സ്ഥിരന്മാരായിരിക്കയില്ല. ഇടയിൽ സന്താനനാശം സംഭവിക്കും. നൂറു മനുഷ്യന്മാരുള്ളതിൽ ഇവനൊരുത്തൻ രാഗദ്വേഷങ്ങൾ മുതലായ പ്രപഞ്ചധൎമ്മങ്ങൾ അധികമുള്ളവനായിത്തീരും. എന്നാൽ ഇവനെപ്പോലെ രാഗദ്വേഷാദികളായ പ്രപഞ്ചധൎമ്മങ്ങൾ അധികമുള്ളവർ നൂറിലൊന്നു മാത്രമായിരിക്കത്തക്കവണ്ണം അതുകളുള്ളവനായിരിക്കുമെന്നു താല്പൎയ്യം.

വ്യയസ്ഥോ യദാ സൂൎയ്യസൂനുൎന്നരഃ സ്യാ-
ദശ്രുതോഥവാ നിസ്പൃഹോ മന്ദനേത്രഃ
പ്രസന്നോ ബഹിൎന്നോ ഗൃഹേ ലഗ്നപശ്ച
വ്യയസ്ഥോ രിപുദ്ധ്വംസകൃദ്യജ്ഞഭോക്താ. 89

അ—സൂൎയ്യസൂനു യാതൊരിക്കൽ വ്യയസ്ഥനാകുന്നു അപ്പോഠം നരൻ അശുരനായും അല്ലെങ്കിൽ നിസ്രപനായും മന്ദനേത്രനായും ബഹിൎഭാഗത്തിങ്കൽ പ്രസന്നനായും ഗൃഹത്തിങ്കൽ പ്രസന്നനല്ലാത്തേയും ഭവിക്കും. ലഗ്നപൻ വ്യയസ്ഥനായാൽ ദിവ്യദേഹംസത്തും യജ്ഞഭോക്താവുമായി ഭവിക്കും.

സാ—പന്ത്രണ്ടാംഭാവത്തിങ്കൽ ശനി നില്ക്കുന്ന സമയം ജനിക്കുന്നാഠം ശൌൎയ്യമില്ലാത്തവനായിരിക്കും. യുദ്ധാദികളിൽ ഭീരുവാകുമെന്നറിയുക. അല്ലെങ്കിൽ ലജ്ജയില്ലാത്തവനായിരിക്കും. നേത്രശക്തി കുറഞ്ഞിരിക്കും. അന്യദിക്കുകളിൽ പോയാൽ മുഖപ്രസാദവും മനഃപ്രസാദവുമുണ്ടാകും. സ്വഗൃഹത്തിലിരിക്കുമ്പോഠം ഇതു രണ്ടും ഉണ്ടാവുകയില്ല. ലഗ്നാധിപനായിട്ടാകുന്നു ശനി പന്ത്രണ്ടാംഭാവത്തിങ്കൽ നില്ക്കുന്നത് എങ്കിൽ ശത്രുക്കളെ നശിപ്പിക്കുന്നവനായും യാഗത്തിങ്കലുള്ള അംശത്തെ അനുഭവിക്കുന്നവനായും ഭവിക്കും. മകരലഗ്നമോ കുംഭലഗ്നമോ ആയവൎക്കു പന്ത്രണ്ടാമേടത്തു ശനി നിന്നാൽ ഈ ഫലത്തെ അറിഞ്ഞുകൊഠംക.

ഇതി ശനേൎഭാവഫലം.

അ—ഇപ്രകാരം ശനിയുടെ ഭാവഫലം അഭിഹിതമായി.

സാ—ശനി ലഗ്നംമുതൽ പന്ത്രണ്ടാമേടംവരെയുള്ള ഭാവങ്ങളിൽ നില്ക്കുന്നസമയം ജനിക്കുന്നവൎക്കുണ്ടാകുന്ന ഫലങ്ങളെ ഇങ്ങിനെ ഇവിടെ പറഞ്ഞിരിക്കുന്നു.

ഇതി ചമൽകാരചിന്താമണിവ്യാഖ്യാനേ
ശാണോല്ലേഖനാഖ്യാനേ നീലകണ്ഠീയേ
ശനിഭാവഫലം.

സ്വവാക്യേ സമൎത്ഥഃ പരേഷാം പ്രതാപാൽ
പ്രഭാവാത്സമാച്ഛാദയേത്സ്വാൻ പരാൎത്ഥാൻ
തമോ യസ്യ ലഗ്നേ സ ഭഗ്നാരിവീൎയ്യഃ
കളത്രേ ധൃതിം ഭൂരിദാരോപി യായാൽ. 90

അ—യാവനൊരുത്തന്നു തമസ്സ് ലഗ്നത്തിങ്കൽ സ്ഥിതിചെയ്യുന്നു അവൻ ഭഗ്നാരിവീൎയ്യനായും പരന്മാരുടെ പ്രതാപം ഹേതുവായിട്ടു സ്വവാക്യത്തിങ്കൽ സമൎത്ഥനായും ഭവിക്കും. പരന്മാരുടെ പ്രഭാവം ഹേതുവായിട്ടു സ്വങ്ങളേയും പരാൎത്ഥങ്ങളേയും സമാച്ഛാദിക്കും. ഭൂരിദാരനാണെങ്കിലും കളത്രത്തിങ്കൽ അധൃതിയെ യാനംചെയ്യും.



സാ—ജനനസമയത്തിങ്കൽ രാഹു ലഗ്നത്തിങ്കൽ നില്ക്കുന്നുവെങ്കിൽ മററുള്ളവരുടെ പൌരുഷം നിമിത്തം തന്റെ വാക്കിനെ രക്ഷിപ്പാൻ സാമൎത്ഥ്യമുള്ളവനായിരിക്കും. ഇവിടെ സ്വവാക്യപദംകൊണ്ടു സ്വവാക്യപാലനമെന്നുള്ള അൎത്ഥത്തെ ഗ്രഹിച്ചുകൊള്ളണം, ആ അൎത്ഥം ശക്തികൊണ്ടു കിട്ടുന്നതല്ല. ലക്ഷണംകൊണ്ടു കിട്ടുന്നതാകുന്നു. താൻ പറയുന്ന വാക്കിനെ യഥാൎത്ഥമാക്കിത്തീൎപ്പാൻ അന്യന്മാരുടെ പൌരുഷത്തെ ആശ്രയിക്കേണ്ടിവരുമെന്നു താല്പൎയ്യം. ഇവിടെ സ്വവാക്യേ അസമൎത്ഥഃ എന്നു പദച്ഛേദംചെയ്തു പരന്മാരുടെ പ്രതാപം ഹേതുവായിട്ടു സ്വവാക്യത്തിങ്കൽ അസമൎത്ഥനായി ഭവിക്കുമെന്നു് ഒരൎത്ഥവും ചിലരുടെ മതത്തിലുണ്ടു്. താൻ കൊടുത്ത വാക്കിനെ സാധിപ്പാൻ അന്യന്മാരുടെ പൌരുഷം നിമിത്തം സാമൎത്ഥ്യമില്ലാതെയായി പോകുമെന്നു് ആ മതത്തിൻ സാരമാകുന്നു. അന്യന്മാരുടെ പ്രഭുശക്തിനിമിത്തം തന്റെ കാൎയ്യങ്ങളേയും അന്യകാൎയ്യങ്ങളേയും

മൂടിവെക്കും. എന്നാൽ തന്റെ കാൎയ്യവും താൻ ഉത്സാഹിക്കുന്ന അന്യന്റെ കാൎയ്യവും പുറത്തു പറയുവാൻ തന്നെ മറ്റോരോരുത്തരുടെ പ്രഭുശക്തി നിമിത്തം കഴിവില്ലാതെയായിത്തീരും. ശത്രുക്കളുടെ ശക്തിയെ തോല്പിക്കുന്നവനായിരിക്കും. തനിക്കുവളരെ ഭാൎയ്യമാരുണ്ടാകും. എങ്കിലും തൃപ്തിവരാത്തവിധം കാമിയായിരിക്കും.

കുടുംബേ തമോ നഷ്ടഭൃതം കുടുംബം
മൃഷാഭാഷിതം നിൎഭയോ വിത്തപാലഃ
സ്വവൎഗ്ഗപ്രണാശോ ഭയം ശസ്ത്രതശ്ചോ-
ദ്വേശ്യം ഖലേഭ്യോ വ്രജേൽ പാരവശ്യം. 91

അ—തമസ്സ കുടുംബത്തിങ്കലെങ്കിൽ മൃഷാഭാഷിതവും സ്വവൎഗ്ഗപ്രണാശവും ഭവിക്കും. നിൎഭയനായിരിക്കുന്ന വിത്തപാലനായും ഭവിക്കും. കുടുംബം നഷ്ടഭൃതമാവും. ശസ്ത്രത്തിങ്കൽനിന്നുള്ള ഭയത്തേയും ഖലന്മാർ ഹേതുവായിട്ടു പാരവശ്യത്തേയും നിശ്ചയമായും വ്രജിക്കും.

സാ—രാഹു രണ്ടാംഭാവത്തിങ്കൽ നില്ക്കുന്ന സമയം ജനിക്കുന്നാളുടെ കുടുംബം (ബന്ധുജനങ്ങൾ) നശിച്ചുപോകും. അവൻ അസത്യം പറയുന്നവനായിരിക്കും. ദ്രവ്യത്തെ സൂക്ഷിച്ചുവെക്കും. ലോഭം നിമിത്തം ചിലവുചെയ്യാൻ വളരെ മടിയുള്ളവനായിത്തീരും. ആരേയും ഭയപ്പെടുകയില്ല. തന്റെ കൂട്ടക്കാർ (സ്നേഹിതന്മാർ മുതലായവൎക്കു) കൂടി നാശംവരും. ശസ്ത്രഭയം സംഭവിക്കും. ദുഷ്ടന്മാർ നിമിത്തമായി അന്യന്റെ അധീനത്തിൽപെടും(ബന്ധനത്തിനിടവരും.)

ന നാശോഥ സിംഹോ ഭുജാവിക്രമേണ
പ്രയാതീഹ സിംഹീസുതേ തത്സമത്വം

തൃതീയേ ജഗത്സോദരത്വം സമേതി
പ്രയാതോതിഭാഗ്യം കുതോ യത്നഹേതുഃ. 92

അ—സിംഹീസുതൻ തൃതീയത്തിങ്കൽ സ്ഥിതനായിരിക്കും സമയത്തിങ്കൽ ഇവിടെ നാഗവും അല്ലെങ്കിൽ സിംഹംതന്നെയും ഭുജാവിക്രമംകൊണ്ടു തത്സമത്വത്തെ പ്രയാണം ചെയ്യുന്നില്ല. ജഗത്ത സോദരത്വത്തെ പ്രാപിക്കുന്നു. അതിഭാഗ്യത്തെ പ്രയാതനായി ഭവിക്കുന്നു. യത്നഹേതു എവിടെ?

സാ—രാഹു മൂന്നാംഭാവത്തിങ്കൽ നില്ക്കുന്ന സമയം ജനിക്കുന്നാളുടെ ഭുജപരാക്രമം ജഗത്തിനേയും സിംഹത്തിനേയും അതിശയിച്ചിരിക്കും. ഇത്ര പരാക്രമം ജഗത്തിന്നോ സിംഹത്തിന്നുതന്നേയോ ഉണ്ടാവുകയില്ല. ലോകത്തിലുള്ള ജനങ്ങളെല്ലാം സഹോദരന്മാരായി തീരും. എന്നാൽ സഹോദരന്മാരെപ്പോലെ എല്ലാവരും ഇവനെ സ്നേഹിക്കും. ഇവൻ എല്ലാ ജനങ്ങളേയും അങ്ങോട്ടും സ്നേഹിക്കും. വലിയ ഭാഗ്യശാലിയായിത്തീരും. ഭാഗ്യവശാൽ അവന്നു സകല കാൎയ്യങ്ങളും സാധിക്കും. അതുകൊണ്ടുതന്നെ പ്രയത്നത്തിന്നു കാരണം എവിടെ? പ്രയത്നം കൂടാതെതന്നെ ഭാഗ്യംകൊണ്ടു കാൎയ്യങ്ങൾ സാധിക്കുക നിമിത്തം സ്വന്തപ്രയത്നം ഒന്നിന്നും വേണ്ടിവരുന്നതല്ല.

ചതുൎത്ഥേ കഥം മാതുരൈരുജ്യദേഹോ
ഹൃദി ജ്വാലയാ ശീതളം കിം ബഹി: സ്യാൽ
സചേദന്യഥാ മേഷഗോകൎക്കിഗോ വാ
ബുധൎക്ഷേസുഖരാ ഭ്രപതേർബ്ബന്ധുരേവ. 93

അ—അവൻ ചതുൎത്ഥത്തിലാണെങ്കിൽ മാതുരൈരുജ്യദേഹം എങ്ങിനെ ഭവിക്കും? ഹൃത്തിങ്കലുള്ള ജ്വാല ഹേതുവായിട്ടു ബഹിൎഭാഗത്തിങ്കൽ എന്തു ശീതള

ണായി ഭവിക്കും? അസുരൻ മേഷഗോകർക്കിഗന്നോ ബൃധർക്ഷത്തിങ്കലോ ആണെങ്കിൽ അന്യപ്രകാരം ഭവിക്കും. ഭൂപതിയുടെ ബന്ധുവായിട്ടുതന്നെ ഭവിക്കും.

സം—രാഹു നാലാംഭാവത്തിങ്കൽ നില്ക്കുമ്പോൾ ജനിച്ചാളുടെ അമ്മയുടെ ശരീരം എങ്ങിനെ രോഗമില്ലാത്തതായിരിക്കും? അങ്ങിനെയിരിക്കുകയില്ല. അമ്മയ്ക്കു നിശ്ചയമായും രോഗങ്ങളുണ്ടാകുമെന്നൎത്ഥം. മനസ്സിൽ ഓരോരോ ദുഃഖങ്ങളുണ്ടാകനിമിത്തം പുറത്തു തങ്കപ്പ് എങ്ങിനെ ഉണ്ടാകും? എന്നാൽ മനോദുഃഖവും ദേഹവ്യാധിയുമുണ്ടാകുമെന്നൎത്ഥം. ഈ രാഹു മേടം, എടവം, മിഥുനം, കർക്കടകം, കന്നി ഈ രാശികളിൽ ഏതെങ്കിലും ഒന്നിൽ നാലാമേടത്തു വന്നാൽ ഇതിന്നു വിപരീതമാകുന്നു. എന്നാൽ അമ്മയ്ക്കു ദേഹസുഖവും തനിക്കു മനസ്സന്തോഷവും ആരോഗ്യവുമുണ്ടാകുമെന്നു താല്പൎയ്യം. അത്രയുമല്ല രാജാവിൻെറ ബന്ധുവായിട്ടുതന്നെ ഭവിക്കും. ഇവിടെ മാതൃനൈരുജ്യദേഹഃ എന്നേടത്തു നിഷ്ക്രാന്തോ രുജായാ നീരുജഃ. നീരുജസ്യ ഭാവോ നൈരുജ്യം. നൈരുജ്യശാലീ ദേഹോ നൈരുജ്യദേഹഃശാകപ്രിയാദിത്വാദുത്തരപദസ്യ ശാലീത്യസ്യലോപഃ ശാകപ്രിയാദിരാകൃതിഗണ ഇതി സിദ്ധാന്തഃ. മാതുൎന്നൈരുജ്യദേഹോ മാതൃനൈരുജ്യദേഹഃ എന്ന വിഗ്രഹത്തെ സ്വീകരിച്ചുകൊൾക. ഇവിടെ ജ്വാലശബ്ദംകൊണ്ടു തത്തേ്വനാദ്ധ്യവസിതമായിരിക്കുന്ന മനോവിഷാദത്തെ ഗ്രഹിച്ചുകൊള്ളുക. അതുപോലെതന്നെ ശീതളശബ്ദം സ്വാസ്ഥ്യവിശിഷ്ടത്തിൻെറ ലക്ഷകമാകുന്നുവെന്നും കല്പിച്ചുകൊള്ളുക.

സുതേ തത്സുതോൽപത്തികൃത്സിംഹികായാഃ
സുതോ ഭാമിനീചിന്തയാ ചിത്തതാപം

സതി ക്രോധരോഗേ കിമാഹാരഹേതുഃ
പ്രപഞ്ചേന കിം പ്രാപകാദൃഷ്ടവജ്ജം. 94

അ—സുതത്തിങ്കലുള്ള സിംഹികയുടെ സുതൻ തത്സുതോൽപത്തികൃത്താകുന്നു. ഭാമിനീചിന്ത ഹേതുവായിട്ടു ചിത്തതാപം ഭവിക്കുന്നു. ക്രോധരോഗം സത്തായിരിക്കും സമയത്തിങ്കൽ ആഹാരഹേതു ഭവിക്കുന്നുവൊ? പ്രാപകാദൃഷ്ടത്തെ വജ്ജിച്ചിട്ടു് പ്രപഞ്ചംകൊണ്ടു് എന്തു്?

സാ—ജനനസമയത്തിങ്കൽ അഞ്ചാം ഭാവത്തിങ്കൽ രാഹു നിന്നാൽ പുത്രന്മാരുണ്ടാകും. ഇവിടെ തത്സുതോൽപത്തികൃൽ എന്നേടത്തുള്ള തൽപദംകൊണ്ടു ജാതനെന്നത്ഥത്തെ ഗ്രഹിക്കണം. ഉൽപത്തികൃൽ എന്നതിന്നു് ഉൽപത്തിം കൃന്തതി ഛിനത്തി എന്നിങ്ങിനെ കല്പിച്ചു പുത്രന്മാരുണ്ടാകയില്ലെന്നു ചിലർ അത്ഥത്തെ കല്പിക്കുന്നു. അന്യേ പുനഃ ഉൽപത്തിം കരോതി നതു പുത്രസുഖമിതി പുത്രവിനാശകത്തേത്യത്ഥഃ. അത ഏവ 'പഞ്ചമസംസ്ഥഃ പാപഃ പുത്രവിനാശം കരോതീ'തി വചനാന്തരാനുഗുണ്യമിതി വദന്തി. പുത്രന്മാരുണ്ടാകും. അവരേക്കൊണ്ടുള്ള സുഖമുണ്ടാകയുമില്ല എന്നുതന്നെ യുക്തമാകുന്നു. സ്ത്രീകളെ പററിയുള്ള വിചാരംനിമിത്തം മനോദുഃഖവുമുണ്ടാകും. ഇവിടെ ഭാമിനീശബ്ദം കോപനസ്ത്രീപരമാകയാൽ തന്നിൽ പ്രീതിയില്ലാത്ത സ്ത്രീയെ സ്നേഹിക്കുകനിമിത്തം മനോദുഃഖമുണ്ടാകുമെന്നു ഗ്രഹിച്ചുകൊള്ളണം. അഥവാ തനന്യസ്ത്രീസംസർഗ്ഗം ചെയ്യുക നിമിത്തം മാനാപരപര്യായമായ പ്രണയകലഹത്തെ ഭരിച്ചിരിക്കുന്ന സ്വഭാര്യയിങ്കലുള്ള ആസക്തിനിമിത്തം മനോദുഃഖമെന്നും വരാം. വയററിൽ ഗുന്മൻ മുതലായ രോഗങ്ങ

ളുണ്ടാകനിമിത്തം ഭക്ഷണം വളരെ ചുരുക്കം മാത്രമെ വേണ്ടിവരികയുള്ളു. അനേകകാൎയ്യങ്ങളിൽ കിടന്ന് അദ്ധ്വാനിക്കുമെങ്കിലും അതിൻെറ ഫലം ലഭിപ്പാൻ ഭാഗ്യമുണ്ടാകയില്ല. പ്രാപകാദൃഷ്ടവൎജ്ജം, പ്രാപകം ഫലസാധകം യദദൃഷ്ടം ഭാഗധേയം തദ്വൎജ്ജയിതേ തി ദ്വിതീയായാം ണമുലന്തോയം പ്രയോഗഃ. അദൃഷ്ടം നാമകൎമ്മംകൊണ്ടുണ്ടാകുന്നതും കൎമ്മഫലം അനുഭവിക്കുന്നതുവരെ നില്ക്കുന്നതുമായി ശാസ്ത്രകാരന്മാരാൽ കല്പിക്കപ്പെട്ട ഒരു പദാൎത്ഥമാകുന്നു. ഇതിനെ കല്പിക്കാഞ്ഞാൽ കാലാന്തരത്തിങ്കൽ ചെയ്ത കൎമ്മത്തിൻെറ ഫലം കാലാന്തരത്തിങ്കൽ എങ്ങിനെ അനുഭവിക്കുമെന്നുള്ള ആക്ഷേപം ദുസ്സമാധമായിരിക്കും. കാൎയ്യകാരണങ്ങൾക്ക് അവ്യവഹിതപൂൎവ്വോത്തരക്ഷണാവസ്ഥായിത്വം വേണമെന്നല്ലൊ ന്യായസിദ്ധാന്തം. വിസ്തരഇദം വിഷയോന്യത്ര. ഇതി വിരമ്യതേ.

ബലം ബുദ്ധിവീൎയ്യം ധനം തദ്വശേന
സ്ഥിതോ വൈരിഭാവേപി യേഷാം ജനാനാം
രിപൂണാമരണ്യം ദഹേ ദേവ രാഹുഃ
സ്ഥിരം മാനസം മാതുലാ നോ പിതൃവ്യാഃ.95

അ—യാവചില ജനങ്ങൾക്കു രാഹു വൈരിഭാവത്തിങ്കൽ സ്ഥിതനാകുന്നു. തദ്വശം ഹേതുവായിട്ടു ബലവും ബുദ്ധിവീൎയ്യവും ധനവും ഭവിക്കും. രിപുക്കളുടെ അരണ്യത്തേയും ദഹിപ്പിക്കും. സ്ഥിരമായിരിക്കുന്ന മാനസവും മാതുലന്മാരും പിതൃവ്യന്മാരും ഭവിക്കുകയില്ല.

സാ—ജനനസമയം രാഹു ആറാംഭാവത്തിങ്കൽ നിന്നാൽ ദേഹബലവും ബുദ്ധിശക്തിയും ധനസമൃദ്ധിയുമുണ്ടാകും. അവൻെറ ശത്രുക്കൾ നാടുവിട്ടു കാ

ട്ടിൽപോയി പാൎത്താൽ ആ കാട്ടകൂടി ഭസ്മമായിപ്പോ കം. മനസ്സിന്നു സ്ഥിരതയുണ്ടാവുകയില്ല. അമ്മാമ ന്മാരും അച്ഛൻെറ ജ്യേഷ്ഠാനുജന്മാരും ഉണ്ടാവുകയില്ല. അവരുണ്ടായിരുന്നാൽ ഇവൻെറ ബാല്യത്തിങ്കൽത ന്നെ അവർ നശിച്ചുപോകം.

വിനാശം വ്രജേയുഃ സ്മരേ തദ്യുവത്യോ
രുജാ ധാതുപാകാദിനാ ചന്ദ്രമത്ട്രീ
കടാഹേ യഥാ ലോഢയേജ്ജാതവേദാ
വിയോഗാപവാദാഃ ശമം ന പ്രയാന്തി. 96

അ—യാവനൊരുത്തന്നു ചന്ദ്രമട്രി സ്മരത്തിങ്കൽ സ്ഥിതി ചെയ്യുന്നു. തദ്യുവതികഠം വിനാശത്തെ വ്ര ജിക്കും. ജാതവേദസ്സ കടാഹത്തിങ്കൽ യാതൊരു പ്ര കാരം ലോഢനം ചെയ്യും. അപ്രകാരം ധാതുപാകാദി ഹേതുവായിട്ടു രുജാ ഭവിക്കും. വിയോഗാപവാദങ്ങഠം ശമത്തെ പ്രയാണം ചെയ്യുന്നില്ല.

സാ—ജനനസമയത്തിൽ രാഹു ഏഴാംഭാവത്തി ങ്കൽ നിന്നാൽ അവൻെറ ഭാൎയ്യമാർ നശിച്ചുപോകും. പാത്രത്തിലാക്കി അടുപ്പിൽ വെച്ചിരിക്കുന്ന വസ്തുവി നെ അഗ്നി എങ്ങിനെ വേവിക്കുന്നുവോ അങ്ങിനെ ഈശ്വരൻ ഇവനെ തപിപ്പിക്കുകനിമിത്തം നാനാ പ്രകാരത്തിലുള്ള രോഗങ്ങഠം സംഭവിക്കും. ബന്ധുജ നങ്ങളോട് എല്ലായ്പ്പോഴും വേർപെട്ടിരിപ്പാനിടയാ കും. ഇവനെപ്പററി അന്യന്മാർ എല്ലായ്പ്പോഴും ഓരോ രോ അപവാദങ്ങളെ ഉണ്ടാക്കിക്കൊണ്ടിരിക്കും. തദ്യു വത്യഃ. ഇവിടത്തെ യുവതീശബ്ദം ഈകാരാന്തവും ശ തൃപ്രത്യയാന്തമായിരിക്കുന്ന യൌതി ധാതുവിങ്കൽ സ്ത്രീപ്രത്യയമായിരിക്കുന്ന ഉഗിതശ്ച എന്ന സൂത്രംകൊ ണ്ടു വിധിക്കപ്പെട്ട ങീപ് പ്രത്യയം വെച്ചുണ്ടായതുമാ

കുന്നു. യുവൻ ശബ്ദത്തിങ്കൽനിന്നു 'യൂനസ്തിഃ' എന്നു സ്ത്രീപ്രത്യയമായ തിവെച്ചുണ്ടായ ഇകാരാന്തമായിരുന്നാൽ യുവതയഃ എന്ന പ്രഥമാബഹുവചനമായി വന്നപോകും.

നൃപൈഃ പണ്ഡിതൈർവ്വന്ദിതോ നിന്ദിതഃ
സകൃദ് ഭാഗ്യലാഭോ സകൃൽഭ്രംശ ഏവ [സൈഃ
ധനം ജാനകം തം ജനാശ്ച ത്യജന്തി
ശ്രമഗ്രന്ഥികൃദ്രന്ധ്രഗോ ബ്രഹ്മശത്രുഃ. 97

അ—രന്ധ്രഗനായിരിക്കുന്ന ബ്രഹ്മശത്രു ശ്രമഗ്രന്ഥികൃത്താകുന്നു. അവനെ ജാനകമായിരിക്കുന്ന ധനവും ജനങ്ങളും ത്യജിക്കുന്നു. അവൻ നൃപന്മാരാലും പണ്ഡിതന്മാരാലും വന്ദിതനായും സുജന്മാരാൽ നിന്ദിതനായും അവന്നു് ഒരിക്കൽ ഭാഗ്യലാഭവും പലപ്രാവശ്യവും ഭ്രംശവും ഭവിക്കുന്നതന്നെ.

സാ—ജനനസമയം അഷ്ടമഭാവത്തിങ്കൽ രാഹു നിന്നാൽ അവനെ രാജാക്കന്മാരും വിദ്വാന്മാരും വന്ദിക്കും. എങ്കിലും തൻെറ ബന്ധുക്കാരം സുജനങ്ങരം മുതലായവർ നിന്ദിക്കുകയും ചെയ്യും. ഒരിക്കൽ അവന്നു ഭാഗ്യം ലഭിക്കുമെങ്കിലും പലപ്പോഴും ഭാഗ്യനാശം തന്നെയാകുന്നു സംഭവിക്കുക. അച്ഛൻെറവക സ്വത്തുകരം അവന്നു ലഭിക്കുകയില്ല. ജനങ്ങളും അവനെ ഉപേക്ഷിച്ചുകളയും. അവന്നു പ്രായേണ ദേഹാദ്ധ്വാനം വേണ്ടിവരികയും ചെയ്യും.

മനീഷീകൃതം ന ത്യജേൽ ബന്ധുവർഗ്ഗം
സദാ പാലയേൽ പൂജിതഃസ്യാൽ ഗുണൈഃ സൈഃ
സഭാദ്യോതകോ യസ്യ ചേൽ ത്രിത്രികോണേ
തമഃ കൌതുകീ ദേവതീർത്ഥേ ദയാലുഃ. 98

അ—യാവനൊരുത്തന്നു് തമസ്സു ത്രിത്രികോണ

ത്തിങ്കൽ സ്ഥിതിചെയ്യുന്നു. അവൻ മനീഷിയായും സ്വച്ഛങ്ങളായിരിക്കുന്നഗുണങ്ങൾ ഹേതുവായിട്ടു പൂജിതനായും സഭാദ്യോതകനായും ദേവതീൎത്ഥത്തിങ്കൽ കൌതുകിയായും ദയാലുവായും ഭവിക്കും. കൃതത്തെ ത്യജിക്കില്ല. ബന്ധുവൎഗ്ഗത്തെ എല്ലായ്പോഴും പാലിക്കും.

സാ—രാഹു ഒമ്പതാംഭാവത്തിങ്കൽ നില്ക്കുമ്പോൾ ജനിച്ച മനുഷ്യൻ ബുദ്ധിമാനായിരിക്കും. ഉപകാരസ്മരണയുള്ളവനാകും. എന്നാൽ ആരെങ്കിലും തനിക്കുപകാരം ചെയ്താൽ അതിന്നു പകരമായി എന്നും അവന്നു് ഉപകാരം ചെയ്യുന്നവനായിരിക്കും. ബന്ധുക്കളുടെ സമൂഹത്തെ എല്ലായ്പോഴും രക്ഷിക്കും. അവൎക്കു വേണ്ടുന്ന സഹായങ്ങളെ എല്ലാം ചെയ്യുമെന്നു താല്പൎയ്യം. തന്റെ ഗുണങ്ങൾ നിമിത്തം, തന്നെ എല്ലാവരും പൂജിക്കും. സഭയിൽ ചെന്നാൽ സഭെക്കു് ആകെ ഒരു പ്രകാശത്തെ ഉണ്ടാക്കും. ഈശ്വരന്മാരെ സേവിക്കുവാനും പുണ്യതീൎത്ഥങ്ങളെ സേവിക്കുവാനും കൌതുകമുള്ളവനായിരിക്കും. ദീനന്മാരിൽ ദയയുള്ളവനായിരിക്കയും ചെയ്യും.

സദാ മ്ലേച്ഛ സംസൎഗ്ഗതോതീവ ഗൎവ്വം
വ്രജേന്മാനിനീകാമിനീഭോഗമുച്ചൈഃ
ജനൈൎവ്യാകുലോസൌ സുഖം നാധിശേതേ
മദേൎത്ഥവ്യയീ ക്രൂരകൎമ്മാ ഖഗേഗൌ. 99

അ—അഗു ഖഗനായിരിക്കുംസമയത്തിങ്കൽ എല്ലായ്പോഴും മ്ലേച്ഛസംസൎഗ്ഗം ഹേതുവായിട്ടു് ഏററവും ഗൎവ്വത്തേയും ഉച്ചൈസ്സായിരിക്കുന്ന മാനിനീകാമിനീഭോഗത്തേയും വ്രജിക്കും. ഇവൻ ജനങ്ങൾ ഹേതുവായിട്ടു വ്യാകുലനായിട്ടു സുഖമാകുംവണ്ണം അധിശ

യിക്കുന്നില്ല. മദത്തിങ്കൽ അത്ഥവ്യയിയായും ക്രൂരകമ്മാവായും ഭവിക്കും.

സാ—രാഹു പത്താംഭാവത്തിങ്കൽ നില്ക്കുന്നസമയം ജനിച്ചാൽ എല്ലാഴ്പ്പോഴും മ്ലേച്ഛന്മാരോടുകൂടി സഹവാസംചെയ്തു വലിയഗവ്വമുള്ളവനായിത്തീരും. മാനമുള്ള സ്ത്രീകളുടെ സംഭോഗത്തെ വളരെ ലഭിക്കും. ജനങ്ങൾ ഓരോ കായ്യങ്ങളെപ്പറ്റി വ്യാകുലപ്പെടുത്തുകനിമിത്തം സുഖമായി ഉറങ്ങുവാൻകൂടി സാധിക്കുകയില്ല. മദത്തെ ഉണ്ടാക്കുന്നവകളായ മദ്യം, കറുപ്പ്, കഞ്ചാവു മുതലായ സാധനങ്ങൾക്കുവേണ്ടി വളരെ പണം ചിലവാക്കുകയും ചെയ്യും. ദയകൂടാതെ പരോപദ്രവം മുതലായ കഠിനകമ്മങ്ങളെ ചെയ്യുകയുമാം. മാനിനീകാമിനീഭോഗം എന്ന ദിക്കിൽ മാനിനികളായിരിക്കുന്ന കാമിനികളുടെ ഭോഗമെന്നത്ഥം. അപ്പോൾ മാനനീശബ്ദത്തിന്നു സമാനാധികരണമായിരിക്കുന്ന കാമിനീശബ്ദം പരമാകനിമിത്തം പുംവദ്ഭാവം വരേണ്ടതാണെങ്കിലും കാമനീശബ്ദം പ്രിയാദികളിൽ പെട്ടതാണെന്നും അപ്രിയാദിഷു എന്നുണ്ടാകയാൽ പുംവദ്ഭാവംവരാത്തതാണെന്നും സമാധാനിച്ചുകൊള്ളുക. അഥവാ മാനിനികളുടേയും കാമിനികളുടേയും ഭോഗം എന്നത്ഥത്തെ ഗ്രഹിക്കുക. ചന്ദ്രപൂവ്വപദഷഷ്ഠിതൽ പുരുഷസമാസമാകുന്നു. മാനമുള്ള സ്ത്രീകളുടേയും കാമമുള്ള സ്ത്രീകളുടേയും സംഭോഗമെന്നു വ്യധികരണശബ്ദങ്ങളാണെന്നു വെയ്ക്കുക.

സദാ മ്ലേച്ഛതോത്ഥം ലഭേതാഭിമാനീ
ചരേൽ കിംകരേണ വ്രജേൽ കിം വിദേശം
പരാത്ഥാനനത്ഥോ ഹരേദ്ദുത്തബന്ധുഃ
സുതോൽപത്തിസൌഖ്യം തമോ ലാഭഗശ്ചേൽ.

അ—തമസ്സ ലാഭഗനാകുന്നുവെങ്കിൽ എല്ലായ്പോഴും ശ്ലേച്ഛന്മാരിൽനിന്ന് അത്ഥത്തെ ഹരിക്കും. അഭിമാനിയായിട്ടു കിങ്കരനോടുകൂടി ചരിക്കും. വിദേശത്തെ വ്രജിക്കുമോ? അനത്ഥനായി ധൂത്തബന്ധുവായിട്ടു പരാത്ഥങ്ങളെ ഹരിക്കും. സുതോൽപത്തിസൌഖ്യവും ഭവിക്കും.

സാ—ജനനസമയത്തിങ്കൽ രാഹു പതിനൊന്നാംഭാവത്തിങ്കൽ നിന്നാൽ ശ്ലേച്ഛന്മാരുടെ വക്കൽനിന്ന് എന്നും ദ്രവ്യം ലഭിക്കും. അഭിമാനശാലിയായിരിക്കും. ഭൃത്യന്മാരെ കൂടാതെ താനേതന്നെ സഞ്ചരിക്കുകയില്ല. സ്വദേശംവിട്ടു ദൂരദേശത്തിലേക്കു യാത്രചെയ്യുമോ? ഇല്ല. കയ്യിലുള്ള ദ്രവ്യം നശിച്ചു ദരിദ്രനായിത്തീന്നു ധൂത്തന്മാരായ സഹായികളോടു കൂടിച്ചേന്നു അന്യന്മാരുടെ ദ്രവ്യത്തെ അപഹരിക്കും. പുത്രന്മാരുണ്ടാകയും അവർനിമിത്തം സുഖവാനായി വരികയും ചെയ്യും.

തമോ ദ്വാദശേ ദീനതാം പാശ്വശൂലം
പ്രയത്നേ കൃതേനത്ഥതാമാതനോതി
ഖലൈമ്മിത്രതാം സാധുലോകേ രിപുത്വം
വിരാമേ മനോവാഞ്ഛിതാത്ഥസ്യ സിദ്ധിം. 101

അ—ദ്വാദശത്തിങ്കൽ തമസ്സ ദീനതയേയും പാശ്വശൂലത്തേയും പ്രയത്നം കൃതമായിരിക്കുംസമയത്തിങ്കലും അനത്ഥതയേയും ഖലന്മാരോടു മിത്രതയേയും സാധുലോകത്തിങ്കൽ രിപുത്വത്തേയും വിരാമത്തിങ്കൽ മനോവാഞ്ഛിതാത്ഥത്തിൻെറ സിദ്ധിയേയും ആതനനം ചെയ്യുന്നു.

സാ—ജനനസമയം പന്ത്രണ്ടാമേടത്തു രാഹു നിന്നാൽ ദൈന്യവും വാരിഭാഗങ്ങളിൽ വേദനയുമുണ്ടാ

കം. വിലക്കംമുതലായ ഉപദ്രവങ്ങളുണ്ടാകുമെന്നു താല്പൎയ്യം. പ്രയത്നങ്ങൾ ചെയ്താലും ദ്രവ്യലാഭമുണ്ടാവുകയില്ല. ദുഷ്ടന്മാരായ ജനങ്ങളോടുകൂടി സ്നേഹമായിരിക്കും. സജ്ജനങ്ങളുമായി ശത്രുത്വവുമുണ്ടാകും. എങ്കിലും ഒടുവിൽ മനസ്സുകൊണ്ടു മോഹിച്ച കാൎയ്യം സാധിക്കുകയും ചെയ്യും.

ഇതി രാഹോൎഭാവഫലം.

അ—ഇപ്രകാരം രാഹുവിന്റെ ഭാവഫലം അഭിഹിതമായി.

സാ—രാഹു ലഗ്നം മുതൽ പന്ത്രണ്ടാമേടം വരേയുള്ള ഭാവങ്ങളിൽ നിന്നാലുണ്ടാകുന്ന ഫലങ്ങളെ ഇപ്രകാരം ഇവിടെ പറഞ്ഞിരിക്കുന്നു.

ഇതി ചമൽകാരചിന്താമണി വ്യാഖ്യാനേ
ശാണോല്ലേഖനാഖ്യാനേ നീലകണ്ഠീയേ
രാഹുഭാവഫലം.

---

തനുസ്ഥഃ ശിഖീ ബാന്ധവൈഃ ക്ലേശകൎത്താ
തഥാ ദുൎജ്ജനേഭ്യോ ഭയം വ്യാകുലത്വം
കളത്രാദിചിന്താ സദോദ്വേഗതാ ച
ശരീരവ്യഥാനേകധാ മാരുതീ സ്യാൽ. 102

അ— തനുസ്ഥനായിരിക്കുന്ന ശിഖി ബാന്ധവന്മാർ ഹേതുവായിട്ടു ക്ലേശകൎത്താവാകുന്നു. അപ്രകാരം ദുൎജ്ജനങ്ങളിൽ നിന്നുള്ള ഭയവും വ്യാകുലത്വവും കളത്രാദിചിന്തയും സദോദ്വേഗതയും അനേകപ്രകാരം മാരുതിയായിരിക്കുന്ന ശരീരവ്യഥയും ഭവിക്കും.

സാ—ജനനസമയത്തിങ്കൽ ലഗ്നഭാവത്തിങ്കൽ കേതു നിന്നാൽ ബന്ധുക്കൾ നിമിത്തമുള്ള ദുഃഖമോ അല്ലെങ്കിൽ ബന്ധുക്കളോടുള്ള കലഹമോ ഉണ്ടാകും.

അതുപോലെതന്നെ ദുഷ്ടജനങ്ങളിൽനിന്നു ഭയങ്ങളും അതുഹേതുവായിട്ടു മനസ്സിന്നു വ്യാകുലതയും വന്നുകൂടും. ഭാൎയ്യമാർ പുത്രന്മാർ മുതലായവരെപ്പററിയുള്ള വിചാരവും എല്ലായ്പോഴും പരിഭ്രമവുമുണ്ടാകും. ശരീരത്തിന്മേൽ വാതകോപംനിമിത്തം പലപ്രകാരത്തിലുള്ള ദുഃഖങ്ങളുമുണ്ടാകും. ഇവിടെ സദോദ്വേഗതാ=സദോദ്വേഗനാവൂ എന്നുള്ളത്. സദോദ്വേഗൻ=എല്ലായ്പോഴും ഉദ്വേഗത്തോടുകൂടിയവൻ. ഉദ്വേഗം=പരിഭ്രമം. എന്നിങ്ങിനെ പരിഭാഷയെ അറിഞ്ഞുകൊൾക. യഥാ ഉദ്വേഗശബ്ദസ്യ അശ് ആദിത്യം പരികല്പ്യ മത്വർത്ഥീയം അച് പ്രത്യയം വിധായ തദന്താത്തൽപ്രത്യയേ ഉദ്വേഗതേതി രൂപമിത്യപിസാദ്ധ്യം.

ധനേ കേതുരവ്യഗ്രതാ കിം നരേശാ-
ദ്ധനേ ധാന്യനാശോ മുഖേ രോഗകൃദ്വാ
കുടുംബേ വിരോധോ വചഃ സംസ്കൃതം വാ
ഭവേത്സ്വ ഗൃഹേ സൌമ്യഗേഹേതി സൌഖ്യം.

അ—ധനത്തിങ്കലുള്ള കേതു മുഖത്തിങ്കൽ രോഗകൃത്താകുന്നു. നരേശൻ ഹേതുവായിട്ടു ധനത്തിങ്കൽ അവ്യഗ്രതാ ഭവിക്കുമോ? ധാന്യനാശവും കുടുംബത്തിങ്കൽ വിരോധവും സ്വമായിരിക്കുന്ന ഗൃഹത്തിങ്കൽ സംസ്കൃതമായിരിക്കുന്ന വചസ്സും സൌമ്യഗേഹത്തിങ്കൽ അതിസൌഖ്യവും ഭവിക്കും.

സാ—ജനനസമയത്തിങ്കൽ രണ്ടാംഭാവത്തിങ്കൽ കേതുനിന്നാൽ രാജാവുനിമിത്തം തന്റെ ധനം വേണ്ടതുപോലെ പുഷ്ടിപ്പെടാതെ നശിച്ചുപോകും. ധാന്യങ്ങൾക്കും നാശം സംഭവിക്കും. മുഖരോഗങ്ങളുമുണ്ടാകും. കുടുംബത്തിങ്കലുള്ളവരായി കലഹം സംഭവിക്കും. ഈ കേതു മേടം രാശിയിൽ രണ്ടാം ഭാവത്തിങ്ക

ലാണ് നില്ക്കുന്നതെങ്കിൽ വ്യാകരണശാസ്ത്രത്തിന്നനുസരിച്ചും അലങ്കാരഭംഗിയോടുകൂടിയും ഉള്ള വാക്കുകളെ പറയുന്നവനായിരിക്കും. മിഥുനം രാശിയിലോ കന്നി രാശിയിലോ രണ്ടാംഭാവത്തിങ്കൽ കേതു നിന്നാൽ വളരെ സൌഖ്യമുള്ളവനായിരിക്കും. ഇവിടെ കേതുവിന്നു ഫലങ്ങൾ ചൊവ്വയെപ്പോലെ എന്ന വചനാന്തരമുണ്ടാകയാൽ ചൊവ്വയുടെ മൂലക്ഷേത്രമായ മേടം രാശിയെ കേതുവിന്റെ ക്ഷേത്രമെന്നു കല്പിച്ചു കൊള്ളണമെന്നുള്ള ഉപദേശത്തെ അനുസരിച്ചാകുന്നു സ്വേഗൃഹേ എന്നതിന്നു മേടംരാശി എന്ന അൎത്ഥത്തെ കല്പിച്ചതെന്നറിഞ്ഞുകൊള്ളണം. തന്റെ ഗൃഹത്തിൽ സംസ്കൃതവാക്കു വ്യവഹാരവിഷയമായിരിക്കുമെന്നു സാമാന്യഫലമായി കല്പിച്ചാൽ മതി. മേടംരാശിയിൽ വിശേഷഫലത്തെ കല്പിക്കേണ്ടുന്നാവശ്യമില്ല എന്നും ഒരു പക്ഷമുണ്ട്.

ശിഖീ വിക്രമേ ശത്രുനാശം വിവാദം
ധനം ഭോഗമൈശ്വൎയ്യതേജോധികം ച
സുഹൃദ്വൎഗ്ഗനാശം സദാ ബാഹുപീഡാം
ഭയോദ്വേഗചിന്താകുലത്വം വിധത്തേ. 104

അ—വിക്രമത്തിങ്കൽ ശിഖി ശത്രുനാശത്തേയും വിവാദത്തേയും അധികമായിരിക്കുന്ന ധനത്തേയും ഭോഗത്തേയും ഐശ്വൎയ്യതേജസ്സിനേയും സുഹൃദ്വൎഗ്ഗനാശത്തേയും എല്ലായ്പോഴും ബാഹുപീഡയേയും ഭയോദ്വേഗചിന്താകുലത്വത്തേയും വിധാനംചെയ്യുന്നു.

സാ— ജനനസമയത്തിങ്കൽ മൂന്നാംഭാവത്തിങ്കൽ കേതുനിന്നാൽ ശത്രുക്കളെല്ലാം നശിക്കും. തമ്മിൽ വിവാദവും ഉണ്ടാകും. വളരെ പണം സമ്പാദി

ക്കും. സുഖത്തെ അനുഭവിക്കുകയും ചെയ്യും. ഐശ്വൎയ്യവും തേജസ്സും അധികമായി ഉണ്ടാവുകയും ചെയ്യും. ഇവിടെ അധികം എന്നുള്ള വിശേഷണം ധനം എന്നു തുടങ്ങിയുള്ള മൂന്നു പദങ്ങളിലും വിശേഷണത്വേന അന്വയിക്കുന്നതാകുന്നു. ഐശ്വൎയ്യതേജഃ എന്നുള്ളതു സമാഹാരദ്വന്ദ്വസമാസവും നപുംസകലിംഗവും ഏകവചനവുമാകുന്നു. ബന്ധുസമൂഹങ്ങൾക്കു നാശവും സംഭവിക്കും. എല്ലായ്പോഴും കയ്യിന്മേൽ ദുഃഖവുമുണ്ടാകും. അപബാഹുകാദി ദീനങ്ങളുണ്ടാകുമെന്നു താല്പൎയ്യം. ഭയവും സംഭ്രമവും വിചാരങ്ങളെക്കൊണ്ടുള്ള വ്യാകുലതയും ഉണ്ടാകും. ഭയോദ്വേഗചിന്താകുലത്വമെന്നുള്ളതും ഭയം ച ഉദ്വേഗശ്ച ചിന്താകുലത്വം ച തേഷാം സമാഹാരഃ ഭയോദ്വേഗചിന്താകുലത്വമിതി സമാഹാരദ്വന്ദ്വൈകവദ്ഭാവഃ. കേതു ഇതുകളെ ചെയ്യുന്നു എന്നതുകൊണ്ടു കേതു മൂന്നാംഭാവത്തിങ്കൽനിന്നാൽ ഈ ഫലങ്ങളെ അനുഭവിക്കുമെന്നറിയണമെന്നു താല്പൎയ്യത്തെ ഗ്രഹിച്ചുകൊൾക. വിധാനം എന്നിവിടെ സൂചനമെന്ന അൎത്ഥത്തെ ലക്ഷിപ്പിക്കുന്നുവെന്നു് അറിയുക.

ചതുൎത്ഥേ ന മാതുഃ സുഖം നോ കദാചിൽ
സുഹൃദ്വൎഗ്ഗതഃ പൈതൃകം നാശമേതി
ശിഖീ ബന്ധുവൎഗ്ഗാൽ സുഖം സ്വോച്ചഗേഹേ
ചിരം നോ വസേൽ സ്വേ ഗൃഹേ വ്യഗ്രതാ
[ശ്ലോ. 105

അ—ശിഖി ചതുൎത്ഥത്തിങ്കൽ സ്ഥിതിചെയ്യുന്നുവെങ്കിൽ മാതാവിന്നു സുഖം ഭവിക്കുന്നില്ല (മാതാവിങ്കൽനിന്നുള്ള സുഖം ഭവിക്കുന്നില്ലെന്നു പക്ഷാന്തരം) സുഹൃദ്വൎഗ്ഗത്തിങ്കൽനിന്നുള്ള സുഖവും ഒരിക്കലും ഭവി

ക്കുന്നില്ല. പൈതൃകം നാശത്തെ പ്രാപിക്കുന്നു. സ്വോച്ചഗേഹത്തിങ്കലാണെങ്കിൽ ബന്ധുവർഗ്ഗത്തിങ്കൽനിന്നുള്ള സുഖവും വ്യഗ്രതയും ഭവിക്കുന്നു. സ്വാമായിരിക്കുന്ന ഗ്രഹത്തിങ്കൽ ചിരകാലം വസിക്കില്ല.

സാ— ജനനസമയത്തിങ്കൽ അഞ്ചാംഭാവത്തിങ്കൽ കേതുനിന്നാൽ അമ്മയ്ക്കു സുഖമുണ്ടാകയില്ല. രോഗാദ്യുപദ്രവങ്ങളുണ്ടാകും. അമ്മനിമിത്തം തനിക്കുണ്ടാകേണ്ടുന്ന സുഖങ്ങളെ അനുഭവിപ്പാനിടയാകയില്ലെന്നും ഒരു പക്ഷമുണ്ട്. അതുപോലെ ബന്ധുക്കൾ നിമിത്തമുള്ള സുഖം ഒരു കാലത്തും ഉണ്ടാവുകയില്ല. അച്ഛൻെറ വക സ്വത്തുകളെല്ലാം നശിച്ചുപോകും. ഈ കേതുതന്നെ തൻെറ ഉച്ചത്തിങ്കലാണ് നാലാമേടത്തു നില്ക്കുന്നതെങ്കിൽ ബന്ധുക്കൾ നിമിത്തമുള്ള സുഖത്തെ അനുഭവിക്കും. സ്വന്തം ഗ്രഹത്തിങ്കൽ വളരെക്കാലം താമസിപ്പാനിടയാവുകയില്ല. അനേകം കാര്യങ്ങളിലുള്ള വ്യഗ്രതനിമിത്തം സ്വഗ്രഹത്തെ വിട്ടു മററു സ്ഥലങ്ങളിൽ അധികകാലങ്ങളെ കഴിച്ചുകൂട്ടേണ്ടിവരും. ഇവിടെ കേതുവിന്നു് ഉച്ചത്തെ വരാഹമിഹിരാചാൎയ്യൻ ബൃഹജ്ജാതകത്തിൽ പറഞ്ഞിട്ടില്ലെങ്കിലും ഉപദേശംകൊണ്ടും ഗ്രന്ഥാന്തരംകൊണ്ടും ധനുരാശിയാണു കേതുവിൻെറ ഉച്ചമെന്നു് അറിഞ്ഞുകൊൾക. സ്വോഗ്രഹേ എന്നുള്ളതിന്നു സ്വക്ഷേത്രത്തിങ്കൽ നാലാമേടത്തുനിന്നാൽ എന്നുള്ള അൎത്ഥത്തെ ചിലർ കല്പിക്കുന്നുണ്ടു്. അവരുടെ മതത്തിങ്കൽ വാസക്രിയാധികരണമായി സ്വഗ്രഹത്തെ സ്വോഗ്രഹേ എന്നുള്ളതിൻെറ ആവൃത്തികൊണ്ടു ഗ്രഹിക്കേണ്ടിവരുമെന്നു ഭേദം.

യദാ പഞ്ചമേ രാഹുപുച്ഛം പ്രയാതി
തദാ സോദരേ ഘാതപാതാദികഷ്ടം
സ്വബുദ്ധിവ്യഥാ സന്തതിഃ സ്വല്പപുത്രാ
സ ദാസോ ഭവേദ്വീര്യ്യയുക്തോ നരോപി. 106

അ—രാഹുപുച്ഛം യാതൊരിക്കൽ പഞ്ചമത്തിങ്കൽ പ്രയാണം ചെയ്യുന്നു അപ്പോരം സോദരനിൽ ഘാതപാതാദിയായിരിക്കുന്ന കഷ്ടവും സ്വബുദ്ധിവ്യഥയും സ്വല്പപുത്രയായിരിക്കുന്ന സന്തതിയും ആ നരൻ വീര്യ്യയുക്തനാണെങ്കിലും ദാസനായും ഭവിക്കും.

സാ—കേതു അഞ്ചാംഭാവത്തിങ്കൽ നില്ക്കുന്ന സമയം ജനിച്ച മനുഷ്യന്റെ സോദരന്നു ശസ്ത്രാദികളെക്കൊണ്ടുള്ള മുറിവും വീഴ്ചയും മുതലായ കഷ്ടങ്ങരം സംഭവിക്കും. ഇവിടെ ഘാതപാതാദി എന്നേടത്തു ഘാതവാതാദി എന്നൊരു പക്ഷമുണ്ട്. ആ പക്ഷത്തിൽ വീഴ്ച എന്നതിന്റെ സ്ഥാനത്തിങ്കൽ വാതരോഗംകൊണ്ടുള്ള ഉപദ്രവവും എന്നാക്കിക്കൊരംക. തനിക്കു പലേ ബുദ്ധിമുട്ടുകളും സംഭവിക്കും. എന്നാൽ ദേഹദുഃഖമല്ലാതെ മനോവ്യാകുലതകൊണ്ടുള്ള ദുഃഖവും സംഭവിക്കുമെന്നൎത്ഥം. പുത്രന്മാർ ചുരുക്കമായിരിക്കും. ഇവിടെ സന്തതി എന്ന ശബ്ദത്തിന്നു വംശമെന്ന അൎത്ഥമാകുന്നു. സ്വല്പപുത്രാ എന്നതിന്നു സ്വല്പന്മാരായിരിക്കുന്ന പുത്രന്മാരോടുകൂടിയത് എന്നൎത്ഥമാകുന്നു. ആ മനുഷ്യൻ പരാക്രമശാലിയായിരുന്നാലും ദാസനായിരിക്കും.

തമഃപൃഷ്ഠഭാഗേ ഗതേ ഷഷ്ഠഭാവേ
ഭവേന്മാതുലാന്മാനഭംഗോ രിപൂണാം
വിനാശശ്ചതുഷ്പാൽസുഖം തുച്ഛചിത്തം
ശരീരേ സദാനാമയം വിഘ്നനാശഃ. 107

അ—തമഃപൃഷ്ഠഭാഗം ഷഷ്ഠഭാവത്തിങ്കൽ ഗതമായിരിക്കും സമയത്തിങ്കൽ മാതുലങ്കൽനിന്നു മാനഭംഗവും രിപുക്കളുടെ വിനാശവും ചതുഷ്പാൽസുഖവും തുച്ഛചിത്തവും ശരീരത്തിങ്കൽ എല്ലായ്പോഴും അനാമയവും വിഘ്നനാശവും ഭവിക്കും.

സാ—കേതു ആറാംഭാവത്തിങ്കൽ നില്ക്കുന്ന സമയം ജനിച്ച ആൾക്കു അമ്മാമൻനിമിത്തം മാനനാശം സംഭവിക്കും. ശത്രുക്കൾ നശിച്ചുപോകും. ആന, കുതിര, പശു, കാള മുതലായ നാല്ക്കാലികൾ നിമിത്തം സുഖവുമുണ്ടാകും. മനസ്സിന്നു തുച്ഛങ്ങളായ വിചാരങ്ങളുണ്ടാകും. ശരീരത്തിൽ ഒരിക്കലും വ്യാധികൾ ഉണ്ടാവുകയില്ല. എല്ലായ്പോഴും ആരോഗ്യമുണ്ടാവും. ഏതൊരു കാൎയ്യത്തിന്നാരംഭിച്ചാലും വിഘ്നങ്ങൾ കൂടാതെ ആ കാൎയ്യം സാധിക്കും. വല്ല വിഘ്നങ്ങളും സംഭവിച്ചുവെന്നാലും ആ വിഘ്നങ്ങൾ ഉടനെ തീൎന്നു കാൎയ്യം സാധിക്കുമെന്നു താല്പൎയ്യം.

ശിഖീ സപ്തമേ ഭൂയസീ മാൎഗ്ഗചിന്താ
നിവൃത്തസ്യ നാശോഥവാ വാതഭീതിഃ
കളത്രാദിപീഡാ വ്യയോ വ്യഗ്രതാ ചേ-
ദ്ഭവേൽ കീടഗഃ സൎവ്വദാ ലാഭകാരീ. 108

അ—ശിഖി സപ്തമത്തിങ്കലാണെങ്കിൽ ഭൂയസിയായിരിക്കുന്ന മാൎഗ്ഗചിന്തയും നിവൃത്തത്തിൻെറ നാശവും അല്ലെങ്കിൽ വാതഭീതിയും കളത്രാദിപീഡയും വ്യയവും വ്യഗ്രതയും ഭവിക്കും. കീടഗനായിരിക്കുന്ന അവൻ എല്ലായ്പോഴും ലാഭകാരിയാകുന്നു.

സാ—ജനനസമയത്തിങ്കൽ കേതു ഏഴാംഭാവത്തിങ്കൽ നില്ക്കുന്നുവെങ്കിൽ വഴിയിൽ അനേകപ്രകാരം വിചാരങ്ങളുണ്ടായി പിന്നാക്കംതന്നെ മടങ്ങിപ്പോ

രികയും അതുനിമിത്തം ദ്രവ്യനാശം സംഭവിക്കയും ചെയ്യും. അല്ലെങ്കിൽ വാതരോഗം പിടിപെടുമെന്നു ഭയപ്പെടണം. ഇവിടെ വഴിയിൽ ഉപദ്രവങ്ങാം വരുമെന്നു വിചാരിച്ചു യാത്രകൊണ്ടു സിദ്ധിക്കേണ്ടുന്ന കാൎയ്യങ്ങാം വേണ്ടെന്നുവെക്കുകയും അതുനിമിത്തം ദ്രവ്യനാശം സംഭവിക്കയും ചെയ്യുമെന്നും ആവാം. മാൎഗ്ഗമെന്ന പദംകൊണ്ടു നടക്കുവാനുള്ള വഴി എന്നല്ലാതെ കാൎയ്യനിവൃത്തിക്കുള്ള പ്രകാരങ്ങളെന്നുമാത്രം അൎത്ഥം ഗ്രഹിക്കയും എല്ലാക്കാൎയ്യങ്ങളും ആരംഭിക്കുവാൻ അപായചിന്തകൊണ്ടു മടിക്കുമെന്നൎത്ഥം കല്പിക്കുകയുമാവാം. ഭാൎയ്യാപുത്രാദികാംക്കു ദുഃഖമുണ്ടാവും. ദ്രവ്യം നല്ലവണ്ണം ചിലവുചെയ്യും. മനസ്സിന്നു വ്യാകുലതയുമുണ്ടാകും. കേതു വൃശ്ചികം രാശിയിൽ ഏഴാമേടത്തുനില്ക്കുന്നുവെങ്കിൽ എല്ലായ്പോഴും ദ്രവ്യലാഭമുണ്ടാവുകയും ചെയ്യും.

ഗുദഃ പീഡ്യതേശാദിരോഗൈരവശ്യം
ഭയം വാഹനാദേൎവ്വസൂനാം വിരോധഃ
ഭവേദഷ്ടമേ രാഹുപുച്ഛേൎത്ഥലാഭഃ
സദാ കീടകന്യാജഗോയുഗ്മഗേ തു. 109

അ—രാഹുപുച്ഛം അഷ്ടമത്തിങ്കൽ സ്ഥിതമായിരിക്കും സമയത്തിങ്കൽ ഗുദം അശാദിരോഗങ്ങളാൽ നിശ്ചയമായും പീഡിക്കപ്പെടുന്നു. വാഹനാദിയിങ്കൽനിന്നു ഭയവും വസുക്കളുടെ വിരോധവും ഭവിക്കും. കീടകന്യാജഗോയുഗ്മഗനായിരിക്കും സമയത്തിങ്കലാകട്ടെ എല്ലായ്പ്പോഴും അൎത്ഥലാഭം ഭവിക്കും.

സാ—കേതു എട്ടാംഭാവത്തിങ്കൽ നില്ക്കുമ്പോാം ജനിച്ചാളുടെ ഗുദം അശ്സ്സു മുതലായ രോഗങ്ങളെക്കൊണ്ടു നിശ്ചയമായും ദുഃഖിക്കപ്പെടും. വാഹനം മു

തലായതിൽനിന്ന ഭയമുണ്ടാകം. എന്നാൽ വാഹന ങ്ങളിൽനിന്ന വീഴുകയോ ഗജാശ്വാദികൾ ചവിട്ടുക മുതലായ ഉപദ്രവങ്ങളുണ്ടാകയോ ചെയ്യും. ദ്രവ്യങ്ങൾ ക്ക നാശം സംഭവിക്കും. ഇവിടെ അശ്ശാദിരോഗൈഃ എന്നുള്ളേടത്തു രോഗവാചിയായ അശ്ശഃശബ്ദം സകാ രാന്തമാണെങ്കിലും അകാരാന്തനപുംസകമായിട്ടും ഉ ണ്ടാകയാൽ സാധുത്വത്തെ ധരിച്ചുകൊൾക. അല്ലെ ങ്കിൽ ഗുദം പീഡ്യതേശോഗദാദ്യൈരവശ്യം എന്ന പാഠത്തെ സ്വീകരിച്ചുകൊൾക. വസ്തനാം വിരോധഃ എന്നേടത്തു സ്വദ്രവ്യസ്യരോധഃ എന്നൊരു പാഠം കാ ണുന്നുണ്ടെങ്കിലും ഛന്ദോഭംഗമുണ്ടാകയാൽ ആ പാഠ ത്തെ ഉപേക്ഷിക്കേണ്ടതാകുന്നു. എട്ടാംഭാവത്തിങ്കൽ നില്ക്കുന്ന കേതു, മേടം എടവം മിഥുനം കന്നി വൃശ്ചി കം ഇതിലേതെങ്കിലും ഒരു രാശിയിലാണെങ്കിൽ ഈ കാണിച്ച അശുഭഫലങ്ങൾ അനുഭവിക്കുകയില്ല. എ ല്ലായ്പോഴും ധനലാഭമുണ്ടാകും എന്നറിഞ്ഞുകൊള്ളേ ണ്ടതാകുന്നു.

ശിഖീ ധൎമ്മഭാവേ യദാ ക്ലേശനാശഃ
സുതാൎത്ഥീ ഭവേന്മ്ലേച്ഛതോ ഭാഗ്യവൃദ്ധിഃ
സഹോത്ഥവ്യഥാ ബാഹുരോഗംവിധത്തേ
തപോദാനതോ ഹാസ്യവൃദ്ധിം തദാനീം. 110

അ—യാതൊരിക്കൽ ശിഖി ധൎമ്മഭാവത്തിങ്കൽ സ്ഥിതിചെയ്യുന്ന അപ്പോൾ ക്ലേശനാശവും മ്ലേച്ഛന്മാ രിൽനിന്ന ഭാഗ്യവൃദ്ധിയും സഹോത്ഥവ്യഥയും ഭവി ക്കും. ബാഹുരോഗത്തേയും തപോദാനങ്ങളെക്കൊണ്ടു ഹാസ്യവൃദ്ധിയേയും വിധാനംചെയ്യുന്നു. സുതാൎത്ഥി യായി ഭവിക്കും.

സാ—കേതു ജനനസമയത്തിങ്കൽ ഒമ്പതാംഭാവ ത്തിങ്കൽ നിന്നാൽ ദുഃഖങ്ങൾ ഉണ്ടാകയില്ല. ഉണ്ടാ യി എങ്കിലും അവ ഉടനെ തീൻപോകും. പുത്രലാഭ ത്തിനെ അപേക്ഷിക്കുന്നവനായിരിക്കും. എന്നാൽ അല്പസന്തതിയായും പുത്രലാഭത്തെ മോഹിക്കുന്നവ നമായിരിക്കും. മ്ലേച്ഛന്മാരിൽനിന്നു ഭാഗ്യാനുഭവംധാ രാളമായി സംഭവിക്കും. സഹോദരന്മാൎക്കു ദുഃഖം വ ന്നുചേരും. കയ്യുകളിന്മേൽ ഏതെങ്കിലും വ്യാധികളു ണ്ടാകും. തപസ്സുചെയ്താലും ദാനംചെയ്താലും അന്യന്മാ രിവനെ പരിഹസിക്കും. ഇവൻ ഗുണബുദ്ധികൊണ്ട ല്ല തപസ്സും ദാനവും ചെയ്യുന്നതു് അന്യന്മാരെ ബോ ധിപ്പിക്കാൻവേണ്ടി മാത്രമാണെന്നിങ്ങിനെ മററുള്ള വർ ഇവനെ പരിഹസിക്കുമെന്നു താല്പൎയ്യം.

പിതുൎന്നോ സുഖം കൎമ്മഗോ യസ്യ കേതു-
സ്തദാ ദുൎഭഗം കഷ്ടഭാജം കരോതി
തഥാ വാഹനേ പീഡിതം ജാതു ജന്മ
വൃഷാജാളികന്യാസു ചേച്ഛത്രുനാശഃ. 111

അ—യാവനൊരുത്തന്നു കേതു കൎമ്മഗനായി ഭവി ക്കുന്നു അപ്പോൾ അവനെ ദുൎഭഗനായും കഷ്ടഭാക്കായും ഒരിക്കൽ വാഹനം നിമിത്തം പീഡിതനായും ചെ യ്യുന്നു. അവന്നു പിതാവിങ്കൽനിന്നുള്ള സുഖം ഭവി ക്കുന്നില്ല. ജന്മം വൃഷാജാളികന്യകളിലാണെങ്കിൽ ശത്രുനാശം ഭവിക്കും.

സാ—ജനനസമയം കേതു പത്താംഭാവത്തിങ്കലാ കുന്നു നില്ക്കുന്നതെങ്കിൽ അവന്നു് അച്ഛൻനിമിത്തമാ യി യാതൊരു സുഖവും ഉണ്ടാകുന്നതല്ല. അത്രയുമല്ല, അവൻ ദൌൎഭാഗ്യമുള്ളവനായിരിക്കും. എന്നാൽ അ ന്യന്മാൎക്കു് ഇഷ്ടനായിരിക്കുക ഇല്ലെന്നു താല്പൎയ്യം. ക

ഷ്ടാവസ്ഥകൾ പലതും അവന്നു സംഭവിക്കുകയും ചെയ്യും. ഒരുകാലത്തു വാഹനംനിമിത്തമുള്ള ദുഃഖവും അവന്നുണ്ടാകും. എന്നാൽ അവന്റെ ജനനം മേടം, എടവം, കന്നി, വൃശ്ചികം ഇവകളിൽ ഏതെങ്കിലും ഒരു ലഗ്നത്തിലാണെങ്കിൽ അവന്നു പത്താംഭാവത്തിങ്കൽ കേതു നിന്നാലും ഈ കഷ്ടഫലം അനുഭവിക്കുകയില്ല. അവന്നു ശത്രുനാശമാകുന്നു ഫലം. ഇങ്ങിനെ വിശേഷത്തെ കണ്ടുകൊൾക. ഇവിടെ കേതു മേടം, എടവം, കന്നി, വൃശ്ചികം ഈ രാശികളിൽനിന്നു പത്താംഭാവത്തിലായി വന്നാലാകുന്നു ശത്രുനാശമെന്ന ശുഭഫലമുള്ളതു്. ഈ രാശികൾ ലഗ്നമായാലല്ല എന്നു് ഒരു പക്ഷമുണ്ടു്. ആ പക്ഷംതന്നെയാകുന്നു ഉചിതമായിട്ടുള്ളതു്. ഗ്രഹങ്ങളുടെ സ്ഥിതിവിശേഷത്തെ അവലംബിച്ചിട്ടാണല്ലൊ ഇതുവരെ ഓരോ ഘട്ടത്തിൽ ഫലവിശേഷത്തെ പറഞ്ഞിട്ടുള്ളതു്. ആ രീതിക്കനുസരിച്ചു് ഇവിടെയും കല്പിക്കുന്നതാണല്ലൊ ഉചിതം. അപ്പോൾ ജാതുജന്മ എന്നേടത്തു ജാതു സോയം എന്നു മൂലവും അന്വയാൎത്ഥത്തിങ്കൽ ജന്മം എന്നതിന്റെ സ്ഥാനത്തു് ആ ഇവൻ എന്നും കല്പിച്ചുകൊൾക.

സുഭാഗ്യഃ സുവിദ്യാധികോ ദൎശനീയഃ
സുഗാത്രഃ സുവസ്ത്രഃ സുതേജോന്വിതഃ സ്യാൽ
ദരേ പീഡ്യതേ സന്തതിൎദ്ദുൎഗ്ഗാ ച
ശിഖീ ലാഭഗഃ സൎവ്വലാഭം കരോതി. 112

അ—ലാഭഗനായിരിക്കുന്ന ശിഖി സൎവ്വലാഭത്തെ ചെയ്യുന്നു. അവൻ സുഭാഗ്യനായും സുവിദ്യാധികനായും ദൎശനീയനായും സുഗാത്രനായും സുവസ്ത്രനായും സുതേജോന്വിതനായും അവന്റെ സന്തതി ദുൎഗ്ഗയായും ഭവിക്കും. അവൻ ദരത്തിങ്കൽ പീഡിക്കപ്പെടുകയും ചെയ്യും.

സാ.—ജനനസമയത്തിങ്കൽ കേതു പതിനൊന്നാം ഭാവത്തിങ്കൽ നിന്നാൽ നല്ല ഭാഗ്യവാനായിരിക്കും. നല്ല വിദ്യകൾ ധാരാളമുണ്ടാകും. സൌന്ദൎയ്യമുള്ള ശരീരമായിരിക്കും. ജനങ്ങൾക്ക കാണാനാഗ്രഹിക്കപ്പെട്ടത്തക്ക ആളാകും. നല്ല വസ്ത്രമുള്ളവനായിരിക്കും. വലിയ തേജസ്വിയായി വരും. അവൻെറ പുത്രപൌത്രാദിസന്തതിയും ഭാഗ്യഹീനയായി വരും. ഭയത്തിന്നുള്ള എന്തെങ്കിലും സംഗതിയുണ്ടാകുമ്പോൾ മറ്റുള്ളവർ ഇവനെ ദുഃഖിപ്പിക്കും. എങ്കിലും എല്ലാം പദാൎത്ഥങ്ങളും വിചാരിക്കുമ്പോൾ ലഭിക്കുകയും ചെയ്യും.

ശിഖീ രിഃഫഗോ വസ്തിഗുഹ്യാംഘ്രിനേത്രേ
രുജാപീഡനം മാതുലാന്നൈവ ശൎമ്മ
സദാ രാജതുല്യം നരം സദ്വ്യയം ത-
ദ്രിപൂണാം വിനാശം രണേനൈവ കരോതി. 113

അ.—രിഃഫഗനായിരിക്കുന്ന ഈ ശിഖി വസ്തിഗുഹ്യാംഘ്രിനേത്രത്തിങ്കൽ രുജാപീഡനത്തേയും രണത്തിങ്കൽ തദ്രിപുക്കളുടെ വിനാശത്തേയും നരനെ എല്ലായ്പ്പോഴും രാജതുല്യനാക്കിയും സദ്വ്യയനാക്കിയും ചെയ്യുന്നു. മാതുലങ്കൽനിന്നുള്ള ശൎമ്മത്തെ ചെയ്യുന്നില്ലതന്നെ.

സാ.—കേതു പന്ത്രണ്ടാംഭാവത്തിങ്കൽ നില്ക്കുന്നസമയം ജനിച്ചിരിക്കുന്ന മനുഷ്യന്നു വസ്തിപ്രദേശത്തിങ്കലും ഗുഹ്യപ്രദേശത്തിങ്കലും കാലുകളിലും കണ്ണുകളിലും രോഗങ്ങൾനിമിത്തം ദുഃഖമുണ്ടാവും. വസ്തി=നാഭിയിങ്കൽനിന്നു താഴെ ലിംഗമൂലത്തിങ്കൽനിന്നു മേലെയുള്ള സ്ഥലമാകുന്നു. അമ്മാമൻനിമിത്തമുള്ള സുഖം അനുഭവിപ്പാനിടവരുന്നതല്ല. എല്ലായ്പ്പോഴും രാജാവിനെപ്പോലെ പ്രതാപാദിശക്തികളോടുകൂടിയി

രിക്കും. നല്ല കാൎയ്യങ്ങളിൽ ധാരാളം ചിലവുചെയ്യും. യുദ്ധത്തിങ്കൽ ശത്രുക്കളെ മുഴവൻ നശിപ്പിക്കയും ചെയ്യും. ഇവിടേയും നാശകരണം പ്രതി കേതുവിന്നു കൎത്തൃത്വം സൂചകത്വേന ആരോപിക്കപ്പെട്ടിരിക്കുന്നതാണെന്നു വിചാരിക്കുക.

ഇതി കേതോൎഭാവഫലം.

അ—ഇപ്രകാരം കേതുവിൻെറ ഭാവഫലം അഭിഹിതമായി.

സാ—ജനനസമയം കേതു ലഗ്നംമുതൽ പന്ത്രണ്ടാമേടംവരെയുള്ള ഭാവങ്ങളിൽ നിന്നാലുണ്ടാവുന്ന ഫലം ഈ വിധം പറയപ്പെട്ടു.

ഇതി ചമൽകാരചിന്താമണിവ്യാഖ്യാനേ
ശാൎങ്ങോല്ലേഖനാഖ്യാനേ നീലകണ്ഠീയേ
കേതുഭാവഫലം.

---

ചമൽകാരചിന്താമണൌ യൽ ഖഗാനാം
ഫലം കീൎത്തിതം ഭട്ടനാരായണേന
പഠേദ്യോ ദ്വിജസ്തസ്യ രാജ്ഞഃ സഭായാം
സമക്ഷേ പ്രവക്തും ന ചാന്യേ സമൎത്ഥഃ. 114

അ— ഭട്ടനാരായണനാൽ ചമൽകാരചിന്താമണിയിങ്കൽ ഖഗങ്ങളുടെ യാതൊരു ഫലം കീൎത്തിതമായി, അതിനെ യാതൊരു ദ്വിജൻ പഠിക്കും. രാജാവിൻെറ സഭയിങ്കൽ അവൻെറ സമക്ഷത്തിങ്കൽ പ്രവചിപ്പാനായിക്കൊണ്ട് അന്യന്മാർ സമൎത്ഥന്മാരല്ല.

സാ—ഭട്ടനാരായണനെന്ന ആചാൎയ്യൻ ചമൽക്കാരചിന്താമണി എന്നു പേരായ ഈ ഗ്രന്ഥത്തിങ്കൽ സൂൎയ്യാദിഗ്രഹങ്ങൾ ലഗ്നംമുതൽ പന്ത്രണ്ടാമേടംവരേയുള്ള ഭാവങ്ങളിൽ നിന്നാലുള്ള ഫലത്തെ പറഞ്ഞിട്ടുള്ളതു പഠിക്കുന്നാളുടെ മുമ്പാകെ വാഗ്വാദംചെയ്യു

ജയിപ്പാൻ രാജസഭയിങ്കൽക്കൂടി അന്യന്മാൎക്ക സാമൎത്ഥ്യമുണ്ടാകുന്നതല്ല. ഇവിടെ ദ്വിജഃ എന്ന കൎത്തൃപദത്തെ പറഞ്ഞിരിക്കുന്നു. അതിന്നു "ദന്തവിപ്രാണ്ഡജാ ദ്വിജാഃ" എന്ന കോശവചനാനുസാരേണ ബ്രാഹ്മണനെന്നൎത്ഥമാകുന്നു. ജ്യോതിശ്ശാസ്ത്രത്തിങ്കൽ മുഖ്യാധികാരി ബ്രാഹ്മണനാകയാൽ അങ്ങിനെ പറഞ്ഞതാകുന്നു. വേദാംഗങ്ങളിൽ അന്തൎഭൂതമായിരിക്കുന്ന ജ്യോതിശ്ശാസ്ത്രത്തിങ്കലും വേദാധികാരികളായ ബ്രാഹ്മണന്മാൎക്കതന്നെയാകുന്നു മുഖ്യാധികാരമെന്നു യുക്തിസിദ്ധമാണല്ലൊ. അതുകൊണ്ടുതന്നെയാകുന്നു "അദ്ധ്യേതവ്യം ബ്രാഹ്മണൈരേവ തസ്മാൽ ജ്യോതിശ്ശാസ്ത്രം പുണ്യമേതദ്രഹസ്യം" എന്നു പ്രശ്നമാൎഗ്ഗപ്രണേതാവു പറഞ്ഞിരിക്കുന്നതു്. എങ്കിലും സ്മൃതിപുരാണാദിപ്രാമാണ്യംകൊണ്ടു വേദാദ്ധ്യയനാധികാരം ബ്രാഹ്മണന്മാൎക്ക മാത്രമല്ല ക്ഷത്രിയന്മാൎക്കും വൈശ്യന്മാൎക്കും കൂടി ഉണ്ടെന്നു തെളിയുന്നു. അപ്പോൾ വേദാംഗമായ ജ്യോതിശ്ശാസ്ത്രത്തിങ്കലും ത്രൈവൎണ്ണികന്മാൎക്കെല്ലാം അധികാരമുണ്ടെന്നു് അൎത്ഥാപത്തിപ്രമാണംകൊണ്ടു കിട്ടുന്നു. അതുകൊണ്ടുതന്നെയാകുന്നു ദ്വിജഃ എന്നു പ്രയോഗിച്ചതു്. ആ പദം ഉപനയനസംസ്കാരംകൊണ്ടു ദ്വിതീയജന്മത്തെ പ്രാപിക്കുന്ന ത്രൈവൎണ്ണികന്മാരലെല്ലാം യോഗംകൊണ്ടിരിക്കുന്നതാകുന്നു. വസ്തുതസ്തു ജ്യോതിശ്ശാസ്ത്രത്തിങ്കൽ ഗ്രന്ഥപ്രണേതാക്കന്മാരായി യവനന്മാർകൂടി ഉണ്ടെന്നു യവനഹോര മുതലായ ഗ്രന്ഥങ്ങളെക്കൊണ്ടു തെളിയുന്നു. അവൎക്ക ദിവ്യജ്ഞാനശാലികളായ ഋഷികളെപ്പോലെ പൂജ്യതയുണ്ടെന്നു പ്രാചീനന്മാർതന്നെ പറഞ്ഞിരിക്കുന്നു. "മ്ലേച്ഛാ ഹി യവനാസ്തേഷു സമ്യക്‌ശാസ്ത്രമിദം സ്ഥിതം । ഋഷിവ

തോപി പൂജ്യന്തെ'' എന്നും ''ജ്യോതിർവിദോ ജനാഃ സർവേപി പൂജ്യാ ഏവ'' എന്നും പ്രാചീനവചനവും ഉണ്ടു്. അതുകൊണ്ടുതന്നെ അധികാരിനിരൂപണത്തിങ്കൽ ജാതിവിശേഷത്തെ അപേക്ഷിക്കാതെ ''അനേകഹോരാതത്വജ്ഞഃ പഞ്ചസിദ്ധാന്തകോവിദഃ। ഊഹാപോഹപടുഃ സിദ്ധമന്ത്രോ ജാനാതി ജാതകം'' എന്നു് അധികാരിലക്ഷണത്തെ ആചാര്യൻ പറഞ്ഞിരിക്കുന്നു. ''ദശഭേദം ഗ്രഹഗണിതം ജാതകമവലോക്യ നിരവശേഷമപി। യഃ കഥയതി ശുഭമശുഭം വാ തസ്യ ന മിഥ്യാ ഭവേദ്വാണീ'' എന്നും ജാതിവിശേഷാപേക്ഷകൂടാതെ കാണിച്ചിരിക്കുന്നു. വേദാധികാരമില്ലാത്ത പലരും ഇപ്പോഠം മലയാളത്തിലും അന്യരാജ്യങ്ങളിലും ജ്യോതിശ്ശാസ്ത്രാഭിജ്ഞന്മാരായി കാണപ്പെടുന്നു. അവരെ ബ്രാഹ്മണന്മാർകൂടി മാനിക്കുന്നതും ഫലജിജ്ഞാസയിങ്കൽ അപേക്ഷിക്കുന്നതും പ്രത്യക്ഷസിദ്ധമായ സാമ്പ്രദായികപുരാതനാചാരവുമാകുന്നു. അതിനെ ആരുംതന്നെ ദുരാചാരമായി ഗണിച്ചുവരുന്നില്ലായ്കയാൽ സദാചാരമെന്നുതന്നെ ഊഹിക്കേണ്ടിയിരിക്കുന്നു. അതിനാൽ ഇവിടെ ദ്വിജഃ എന്നു പറഞ്ഞതു പ്രായികാഭിപ്രായേണയാകുന്നുവെന്നും കരുതാം. ഈ അധികാരിനിരൂപണത്തിൽ വക്തവ്യങ്ങളായ അംശങ്ങഠം ഇനിയും വളരെയുണ്ടു്. വിസ്തരഭയംനിമിത്തം ഇപ്പോഠം അതിന്നായി ഒരുങ്ങുന്നില്ല.

ഇതി ചമല്ക്കാരചിന്താമണിവ്യാഖ്യാനേ
ശാണോല്ലേഖനാഖ്യാനേ നീലകണ്ഠീയേ
സമാപ്തം.



